# മലങ്കരസഭാതാരക.

# The Star of the Malankara Church.

പതിനഞ്ചാം തീയതിതോറും പ്രസിദ്ധപ്പെടുത്തുന്നത്.

| N. S. Book VI. | ൧൦൮൫ മീനം | No. 8. |
|---|---|---|


## സംഗതിവിവരം.




സഭാതാരക മാനേജർ കെ. എൻ. ദാനിയേൽ കോട്ടയം

എന്ന മേൽവിലാസത്തിൽ പത്രവരി അടക്കേണ്ടതാകുന്നു.

KOTTAYAM

PRINTED AND PUBLISHED BY K. M. VARKI

AT THE V. G. PRESS.

1910.

# കുരുമുളക്.

നല്ലമുളകുകൊടി മലയാളത്തിന്നു പ്രത്യേകമുള്ള ഒരു ചെടിയാണ്. മലകളിലുള്ള വനങ്ങളിൽ കാട്ടുകൊടിയായിട്ടു അതു ഇപ്പോഴും കാണപ്പെടുന്നുണ്ട്. വൃക്ഷങ്ങളുള്ള ഓരോ തോട്ടത്തിലും അത് ഇപ്പോൾ കൃഷി ചെയ്യുവരുന്നു. ആദ്യം ഒരു മലയാളച്ചെടിയായിരുന്നെങ്കിലും ഇപ്പോൾ അതു ആസ്ത്രേലിയാ മുതലായ ദ്വീപങ്ങളിലാണ് അധികമായും കൃഷി ചെയ്യുവരുന്നതു്. നല്ലമുളകു കച്ചവടത്തിന്റെ പ്രാധാന്യം ഇൻഡ്യയിൽനിന്നു സിംഗപ്പോറിലോട്ടു മാറിയിരിക്കുന്നു. അവിടത്തെ കച്ചവടം മലയാളത്തു തലശ്ശേരിയിലേതിനെ അപേക്ഷിച്ച് ശതഗുണങ്ങളായി വർദ്ധിച്ചിട്ടുണ്ട് എങ്കിലും മലയാളത്തിലെ മുളകാണ് ഏററവും വിശേഷമായുള്ളതു്. ഇത്ര വിശേഷമായ മുളക് മലയാളത്തെ ഉണ്ടാകുന്നുള്ളു. ഇച്ചെടി ഇൻഡ്യാചരിത്രത്തിൽ ഒരു നല്ല ഭാഗം പിടിച്ചിട്ടുണ്ട്. ഐറോപ്യരെ ആദ്യം ഇൻഡ്യയിലേക്ക് ആകർഷിച്ചതു് കുരുമുളകാണ്. സഹായവിലയ്ക്കു് നല്ലമുളകു വാങ്ങാമെന്നുള്ള ഉദ്ദേശത്തോടു കൂടിയാണ് വാസ്കോഡിഗാമാ ഗുഡ്ഹോപ്പ് മുനമ്പു ചുററി ഇൻഡ്യയിലേക്ക് യാത്രചെയ്തതും പറങ്കികൾ മലയാളത്തു വന്നിറങ്ങിയതും. പിന്നെ കുറെനാളത്തേക്ക് കുരുമുളകു കച്ചവടത്തിന്നുള്ള അധികാരം ലന്തക്കാർക്കു ലഭിച്ചു. ഇവർ മുളകിന് വില കൂട്ടിവിററതുകൊണ്ടാണ് കുബേരന്മാരായ ലണ്ടൻ വർത്തകന്മാർ ഒരുമിച്ചുചേർന്ന് ഇൻഡ്യയുമായി കച്ചവടം ചെയ്യണമെന്നുള്ള ഉദ്ദേശത്തോടുകൂടി ഈസ്റ്റ് ഇൻഡ്യാ കമ്പനി ഏപ്പെടുത്തിയതു്. പല ജാതിമതസ്ഥരായ ഭാരതീയരെ ഒരു ഭരണത്തിൻ കീഴ വരുത്തി ഇൻഡ്യാചരിത്രത്തിൽ ഉള്ള അനവധി ഭയങ്കര യുദ്ധങ്ങളെ ഇല്ലാതാക്കി ഭാരതഖണ്ഡം ഭരിച്ചുവരുന്ന ഇംഗ്ലീഷുകാരെ ഇവിടെ വരുത്തിയതു് മലയാളത്തെ നല്ലമുളകാണ്.

കുരുമുളകുകൊടി മരത്തിൽ പിടിച്ചാൽ പിന്നെ വളരാൻ പ്രയാസമില്ല. അന്വേഷവും നന്നാ കുറച്ചു മതി. എത്ര ഉപേക്ഷയായി ഇട്ടിരുന്നാലും പാട്ടം കൊടുക്കാനും മാത്രമെങ്കിലും വിളവു കിട്ടുന്നു. ഒരു തോട്ടത്തിൽതന്നെയുള്ള ചെടികൾ പലപ്രകാരമുള്ളവയെന്നു ആക്കും അറിയാവുന്നതാണ്. ചിലതു നല്ലവണ്ണവും മററു ചിലതു മോശമായും വളരുന്നു. ചിലതു സമൃദ്ധിയായും മററു ചിലതു അങ്ങുമിങ്ങും മാത്രവും കായ്ക്കുന്നു. കുരുമുളകു കൃഷിചെയ്യുന്നവരെ സഹായിക്കാനും അവരുടെ കൊടികളുടെ ജാതി നന്നാക്കുവാനും ആയിട്ടു ബ്രിട്ടിഷ് ഗവമ്മേൻറിൽനിന്നും ഒരു കുരുമുളകുകൃഷിത്തോട്ടം തളിപ്പറമ്പിൽ സ്ഥാപിച്ചിട്ടുണ്ട്. നടുന്നതിന് മുമ്പുതന്നെ നല്ല കൊടിയെ ചീത്തകൊ

# മലങ്കരസഭാതാരക.



## നമ്മുടെ ബാലികാമഠവും പാഠശാലയും.

(അയച്ചു തരപ്പെട്ടത്)

യാതൊരു ജാതിയുടേയും സ്ഥിതി അതിലെ സ്ത്രീജനങ്ങളുടെ സ്ഥിതിയെ ആശ്രയിച്ചാണിരിക്കുന്നതു എന്നുള്ളതു് ലോകചരിത്രത്തിൽനിന്നുള്ള ഒരു പ്രധാന പാഠമാണ്. ശരീരാകൃതിയിലും പ്രകൃതിയിലും ബുദ്ധിയിലും ജ്ഞാനത്തിലും സന്മാർഗ്ഗത്തിലും ദൈവഭക്തിയിലും താണനിലയിലിരിക്കുന്ന സ്ത്രീകളോടുകൂടിയ ഒരു ജനസമുദായവും ശാശ്വതമായൊ വാസ്തവമായൊ ഉള്ള ഔന്നത്യത്തെ പ്രാപിച്ചിട്ടുള്ളതായി കാണാമെന്നു തോന്നുന്നില്ല. മററു പല പ്രകാരത്തിലും ശ്രേഷ്ഠതരങ്ങളായ ഗുണങ്ങളെക്കൊണ്ട് അലങ്കരിക്കപ്പെട്ടിട്ടുള്ള പല പൂർവ്വകജാതിക്കാരുടെയും അഭിവൃദ്ധി സമുദായത്തിൽ സ്ത്രീകൾക്കു ന്യായമായ സ്ഥാനത്തെ കല്പിക്കായ്കയാൽ തടസ്സപ്പെട്ടു് അവർ അധോഗതിയെ പ്രാപിക്കയും ശൂന്യമായിപ്പോകയും ചെയ്തിട്ടുള്ളതായി കാണ്മാനുണ്ട്. നമ്മുടെ ക്രിസ്ത്യാനിമതം ലോകത്തിനു ചെയ്തിട്ടുള്ള വലിയ നന്മകളിൽ ഒന്നു സ്ത്രീകളുടെ സാമുദായിക നിലയെ യഥായോഗ്യസ്ഥാനത്താക്കുന്നതിനു വ്യാപരിക്കുന്നതായുള്ള തത്വത്തെ അതിൽ പ്രവേശിപ്പിച്ചു എന്നുള്ളതാകുന്നു എന്നു വേദശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നു.

ഇരുപതാം നൂററാണ്ടിലെ പരിഷ്കാരമാനദണ്ഡിനാൽ അളക്കുന്നപക്ഷം നസ്രാണിസ്ത്രീകളുടെ നില വളരെ കുറവുള്ളതായി കാണപ്പെടാമെന്നിരുന്നാലും അന്യസമുദായങ്ങളെ അപേക്ഷിച്ചു നമ്മുടെ അബലാവർഗ്ഗത്തിന്റെ അവസ്ഥ പലപ്രകാരത്തിലും ഉയർന്നതാണെന്നുള്ളതിനെ പററി വലിയ തർക്കം കാണുമെന്നു തോന്നുന്നില്ല. നമ്മുടെ അനുഗ്രഹിക്കപ്പെട്ട മാർഗ്ഗത്തിന്റെ ശരിയായ തത്വങ്ങളെ നമ്മുടെ ജനങ്ങൾ ഗ്രഹിച്ചു വരുന്തോറും ഈ നില നന്നായി വരികയും ചെയ്യുന്നു. എങ്കിലും നാം എത്തേണ്ടതായ സ്ഥാനവും എത്തിയിരിക്കുന്ന സ്ഥാനവും തമ്മിലുള്ള അകലം ഇനിയും വളരെ അതൃപ്തികരമായിട്ടാണിരിക്കുന്നതു. വേണ്ടിടത്തോളം ശ്രദ്ധ ഈ ഈ വിഷയത്തിൽ നമ്മുടെ സമുദായം ഇതുവരെ പതിച്ചിട്ടില്ല.

പുരുഷന്മാരായാലും സ്ത്രീകളായാലും ഉയർച്ചക്കും അഭിവൃദ്ധിക്കും അവശ്യം വേണ്ടതായ ഒരു സംഗതി വിദ്യാഭ്യാസമാണെന്നുള്ളതു നമുക്കു ഏറക്കുറെ അനുഭവഗോചരമാണല്ലോ. ബാലന്മാരുടെ എന്നപോലെതന്നെ ബാലികകളുടെയും വിദ്യാഭ്യാസകാര്യത്തിൽ സുറിയാനി സഭയിൽ സവിശേഷമായി പ്രവർത്തിക്കയും സഹായിക്കയും മാതൃക കാണിക്കയും ചെയ്തിട്ടുള്ളതു് ചർച്ചമിഷ്യൻ സമൂഹക്കാരാണ് എന്നുള്ളതു നാം എപ്പോഴും കൃതജ്ഞതാപൂർവ്വം സമ്മതിക്കേണ്ടതും സന്തോഷപുരസരം സമ്മതിക്കുന്നതുമാണ്. എന്നാൽ ചർച്ചമിഷ്യൻ വക പാഠശാലകൾ കൊണ്ടു നമ്മുടെ സമുദായത്തിന്റെ സർവഭാവേനയുള്ള സ്ഥിരതക്കും വളർച്ചക്കും വേണ്ടതെല്ലാം സാധിക്കയില്ലെന്നുള്ള അവസ്ഥയെ സമുദായം പ്രാപിച്ചിട്ടുണ്ടു എന്നു തെളിവാണ്. ഇതുകൊണ്ടാണ ശക്തിക്കപ്പുറമെങ്കിലും സമുദായം വകയായിത്തന്നെ സിമ്മനാരികൾ നടത്തുന്നതിൽ നാം പരിശ്രമിച്ചുകൊണ്ടിരിക്കുന്നതു. എന്നാൽ നമ്മുടെ പെൺകുട്ടികളുടെ പേക്ഷ

ഒരു പ്രത്യേക വിദ്യാലയം നടത്തുകയെന്നുള്ളതിനെ പററി ഗൌരവമായി ആലോചിപ്പാൻകൂടെയും നിവൃത്തിയില്ലാത്ത സ്ഥിതിയിൽ ഇതരഭാരങ്ങളാൽ ഞെരുക്കത്തിലാണ നമ്മുടെ ഇരിപ്പു. ഈ ഘട്ടത്തിൽ നമ്മുടെ സമുദായത്തെ ആത്മസമാനം സ്നേഹിക്കയും നമ്മുടെ സാക്ഷാൽ ഉയർച്ചക്കായി ഹൃദയപൂർവം വാഞ്ഛിക്കയും ചെയ്യുന്നവരും മനുഷ്യസഹായത്തിൻെറ ദൌർല്ലഭ്യത്തിൽ ഇരിക്കുന്ന സമുദായത്തിനു തക്കസഹായമായി ദൈവത്താൽ ഒരുക്കപ്പെട്ടവരുമായ മിസ്സസ് നിക്കൾസൻ മിസ്സു മക്കബിൻ ഈ മദാമ്മമാർ ഈ വിഷയത്തിൽ തങ്ങളുടെ ബുദ്ധിയെ പ്രവേശിപ്പിക്കുവാൻ ഇടയായി. തങ്ങളുടെ സഹജമായ സമ്പ്രദായമനുസരിച്ചു ദീർഘകാലം പ്രാർത്ഥനയിലും ആലോചനയിലും ഒരുക്കത്തിലും ഇരുന്നതിൻെറ ശേഷം കഴിഞ്ഞ ഇടവമാസത്തോടുകൂടെ കെട്ടിടം പണിയാനാരംഭിക്കയും മകരമാസമവസാനത്തോടുകൂടെ പണിക്കാവശ്യത്തിനുമാത്രം തീൎന്നു. ൨൦-ാംനു ബുധനാഴ്ച പഠിത്തമാരംഭിക്കയും ചെയ്തിരിക്കുന്ന സന്തോഷവാൎത്ത വായനക്കാൎക്കു ധാരാളം പഴയതാണല്ലൊ. പഠിത്തമാരംഭിച്ച ദിവസം മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും വികാരി ജനറാലച്ചൻ മുതലായ ചില പ്രധാന പട്ടക്കാരും പ്രാമാണ്യമുള്ളവരായ പല അത്മായക്കാരും ഹാജരുണ്ടായിരുന്നു. സന്ദർഭോചിതങ്ങളായ പ്രസംഗങ്ങളും പറകയുണ്ടായി.

സാധാരണ പെൺപള്ളിക്കൂടങ്ങളിൽ പതിവുള്ളതുപോലെ ഇംഗ്ലീഷൊ മലയാളമൊ രണ്ടുമൊ ഏതെങ്കിലും പരീക്ഷക്കു ചേരുവാൻ തക്കവണ്ണവും അതോടുകൂടെ കുറെ തയ്യലും അതിലും കുറച്ചു സംഗീതവും അഭ്യസിപ്പിക്കുന്നതുകൊണ്ടു മാത്രം തൃപ്തിപ്പെടുവാൻ ഈ സ്ഥാപനത്തിൻെറ ഭാരവാഹികൾ വിചാരിക്കുന്നില്ല. ഭൎത്താക്കന്മാൎക്കു സഹവാസത്തിനു യോഗ്യമായ മനഃപരിഷ്കാരവും ഗൃഹഭരണത്തിനു ആവശ്യകങ്ങളായ സംഗതികളിൽ വേണ്ട പരിശീലനഗുണങ്ങളും എല്ലാററിനും ജ്ഞാനവും ജീവിതത്തിൽ വിളങ്ങുന്നതായ ദൈവഭക്തിയും മനുഷ്യസ്നേഹവും ഉള്ളവരായി യുവതികൾ വിദ്യാലയത്തിൽനിന്നു വീടുകളിലേക്കു അയക്കണമെന്നാണ് ഭാരവാഹികളുടെ ഉദ്ദേശ്യം. മദാമ്മമാർ അടുക്കളവേലയും മററും എടുക്കയില്ല, വായിച്ചുകൊണ്ടൊ തൈച്ചുകൊണ്ടൊ കസേരയിലിരിക്കുകയേയുള്ളു മങ്കളാവിൽ പഠിച്ച പെണ്ണുങ്ങളും അങ്ങിനെയാണ എന്നിങ്ങനെയുള്ള അബദ്ധവിചാരങ്ങളെ അശേഷം ദൂരീകരിച്ചിട്ടു വിദ്യാഭ്യാസം എന്നതു സ്ത്രീകളായാലും പുരുഷന്മാരായാലും അവരവരെ ദൈവം വിളിച്ചാക്കിയിരിക്കുന്നതായ നിലകളിൽ അവരവരുടെ എല്ലാ മുറകളേയും യോഗ്യമായി ചെയ്വാൻ പ്രാപ്തിയും മനസ്സുമുള്ളവരാക്കിത്തീൎക്കുന്നതാണെന്നുള്ള തത്വം ജനസമുദായത്തിൽ പ്രചരിപ്പാൻ ഇടവരണമെന്നുള്ളതും ഇതിനാൽ ആഗ്രഹിക്കുന്ന ഒരു സംഗതിയാണ്. കോഴിവളൎത്തു, കറിത്തോട്ടം, പൂന്തോട്ടം ഇവയെ ശുശ്രൂഷിക്ക, പാചകക്രിയകൾ അഭ്യസിക്കുക മുതലായ പല വിഷയങ്ങളിലും കുട്ടികളെ ഏൎപ്പെടുത്തുന്നതായിരിക്കും. ചുരുക്കി പറഞ്ഞാൽ നമ്മുടെ സ്ത്രീകളെ മദാമ്മ ചമയിപ്പാനല്ല, ഉത്തമനസ്രാണിസ്ത്രീകളാക്കി കൊണ്ടുവരേണമെന്നാണ ഈ പാഠശാലയുടെ ലാക്കു.

മേൽകാണിച്ചയുദ്ദേശ്യപ്രകാരം പാഠശാല നടത്തുന്നതിനു ക്ളാസ്സിൽ പാഠസമയത്തുമാത്രം കുട്ടികൾ വന്നു പോയതുകൊണ്ടു സാധിക്കുന്നതല്ല. അതുകൊണ്ടാണ താമസിച്ചു പഠിക്കുന്നവരെമാത്രമെ പാഠശാലയിൽ എടുക്കുന്നുള്ളു എന്നുവെച്ചിരിക്കുന്നതു. ഇതിനെപററി പലൎക്കും അതൃപ്തിയുണ്ടെന്നു വരികിലും ഈ ഏൎപ്പാടിൻെറ നന്മയെപററി ഭാരവാഹികൾക്കുള്ള ബോധംകൊണ്ടു അതിനെത്തന്നെ സ്ഥിരപ്പെടുത്തിയിരിക്കയാണ്. സുറിയാനിക്കാരിൽ കഴിയുന്നത്ര അധികം പെൺകുട്ടികളെ ഏറക്കുറെ വിദ്യാഭ്യാസം കൊടുത്തുവിടണമെന്നുള്ളതല്ലൊ മദാമ്മമാരുടെ ആന്തരം. പഠിച്ചു പരീക്ഷ ജയിച്ചിട്ടു എന്തെങ്കിലും ഒരു ശമ്പളം കിട്ടുവാൻ ആഗ്രഹിക്കുന്നവരായ പെൺകുട്ടികളെ കരുതിയും അല്ല ഇതു നടത്തുന്നതു. (കോട്ടയത്തും പള്ളത്തും ഉള്ളതായ വിദ്യാലയങ്ങളിൽ എണ്ണത്തിൻെറ അധികത്വം മുതലായ പല കാരണങ്ങളാൽ സാധിക്കാൻ പ്രയാസമായ ചില സംഗതികൾ ഈ പാഠശാലമൂലം

സാധിക്കണമെന്നുള്ള ആഗ്രഹമുണ്ട്) ഇങ്ങിനെയുള്ളവരുടെ പ്രവേശനത്തെ തടയുന്നതായി എന്തെങ്കിലും ഉണ്ടെന്നല്ല. സുറിയാനിക്കാരിൽ ഒരുവിധം ഉയൎന്ന കുടുംബങ്ങളിലുള്ള പെൺകുട്ടികളിൽ കുറെയെങ്കിലും എണ്ണത്തിനെ ശരിയായ വിധത്തിൽ പരിശീലിപ്പിച്ചുവിട്ടാൽ അവരുടെ സ്വാധീനശക്തിമൂലം നമ്മുടെ സ്ത്രീസമുദായത്തിന്റെ സ്ഥിതി ക്രമേണ ഉയൎന്നു വരുന്നതിനു വഴിയുണ്ടെന്നാണ് മദാമ്മമാരുടെ അഭിപ്രായം. ശേഷംപേരുടെ വിദ്യാഭ്യാസത്തിനു കരുതേണ്ടയാവശ്യമില്ലെന്നു ഇതുകൊണ്ടു അൎത്ഥമാകുന്നു എന്നു ആരും വിചാരിച്ചുപോകേണ്ടാ. അതിനു സ്ഥാപനങ്ങൾ നമുക്കു ഇപ്പോൾ ഇല്ലാതില്ലെന്നുള്ളതിനാൽ മേൽകാണിച്ച പ്രത്യേകയുദ്ദേശ്യത്തോടുകൂടെ ഈ ബാലികാമഠം സ്ഥാപിക്കുന്നതിനു അവർ ഒരുക്കപ്പെട്ടതാണ്. മാസം ൫൰ രൂപാ ഭക്ഷണചിലവ് വച്ചിരിക്കുന്നതു കോട്ടയത്തും പള്ളത്തും ഉള്ളതിൽ കൂടുതലാണ്. ഭക്ഷണത്തിന്റെ സമ്പ്രദായവും ആ സ്ഥലങ്ങളിൽ പതിവുള്ളതിനെക്കാൾ ഉദ്ദേശ്യക്കപ്പെട്ടിരിക്കുന്ന സ്ഥിതിയിലുള്ള പെൺകുട്ടികൾക്കു ചേരുന്നതായിരിക്കുന്നു.

മദാമ്മമാരെ കൂടാതെ, കുട്ടികളുടെ പരിപാലനം, പരിശീലനം ഇവകളിൽ അധികാരവും ചുമതലയും എല്ലാനായി നസ്രാണിസമുദായത്തിൽ വിദ്യാഭ്യാസംകൊണ്ടും കുടുംബസ്ഥിതികൊണ്ടും പ്രാപ്തികൊണ്ടും ശീലഗുണംകൊണ്ടും ഏററവും മാന്യയവസ്ഥയിലിരിക്കുന്ന മിസ്സ്സ് ഇട്ടിയേരായെ (കഴിഞ്ഞുപോയ സബ് ജഡ്ജി മിസ്റ്റർ ഇട്ടിയേരായുടെ ഭാൎയ്യ) കിട്ടിയിട്ടുള്ളതു തന്നെ പാഠശാലയുടെ അഭിവൃദ്ധിക്കു ഒരു നല്ല ലക്ഷണമായി വിചാരിക്കാകുന്നതാണ്. യൂറോപ്യന്മാർ നാട്ടുകാരുടെ സ്ഥിതിയേയും ആവശ്യങ്ങളേയും പററി പലപ്പോഴും തെററിധരിച്ചു പലയബദ്ധങ്ങൾ കാട്ടിക്കൂട്ടിയിട്ടുള്ളതായും, കൂട്ടുന്നതായും നമുക്കു അറിവുള്ളതാണല്ലൊ. അങ്ങിനെ വരുന്നതു അത്ഭുതവുമല്ല. മേൽ കാണിച്ച ഉദ്ദേശ്യങ്ങളെ ശരിയായി സാധിക്കുന്നതിനു മദാമ്മമാൎക്കു ബഹുമാനവും, വിശ്വാസവും ഉള്ളതും നാട്ടുകാരുടെ നിലയും യൂറോപ്യൻ സമ്പ്രദായത്തിന്റെ ഗതിയും രണ്ടും ഗ്രഹിച്ചിട്ടുള്ളതുമായ ഒരു ആൾ അവൎക്കു സഹായത്തിനും ആലോചനക്കും ഉണ്ടായിരിക്കുന്നതു സൎവ്വപ്രകാരേണയും ശുഭസൂചകമാണെന്നു പറവാൻ അവകാശമുണ്ട്. ബി. എ. ജയിച്ച രണ്ടാമത്തെ നസ്രാണിയുവതിയായ മിസ്സ് മേറി വൎക്കിയെ ഹെഡ്മിസ്ട്രസ്സായി കിട്ടിയിരിക്കുന്നു എന്നുള്ളതു ഈ സ്ഥാപനം സംബന്ധിച്ചുള്ള ദൈവാധീനത്തിന്റെ വേറൊരു ലക്ഷ്യമായിട്ടിരിക്കുന്നു. വിദ്യാഭ്യാസഡയറക്ടർ ഡോക്ടർ മിച്ചൽ, ദിവാൻജിസ്വാമി, ഇവർ പാഠശാല സംബന്ധിച്ചു വളരെ താല്പൎയ്യമായി പറഞ്ഞിട്ടുള്ളതും ധൈൎയ്യപ്രദമത്രെ. മൂന്നരരൂപാ ഫീസ്, അതു മൂന്നു മാസത്തേതു മുമ്പേറു കൊടുക്കണം, മഠം സംബന്ധിച്ച നിയമങ്ങൾ നമ്മുടെ ആളുകൾക്കു വഹിപ്പാൻ പ്രയാസമാകത്തക്കവണ്ണം കഠിനം, ഇതെല്ലാം ആയിട്ടും, ൧൨ കുട്ടികളെങ്കിലും ഈ ആണ്ടിൽ ഉണ്ടാകുമെന്നു വരികിൽ ഇച്ഛാഭംഗമില്ലെന്നു പറഞ്ഞുകൊണ്ടു തുടങ്ങിയ ശാലയിൽ ഇപ്പോൾ ൩൭ കുട്ടികൾ ഉണ്ട്. ൩൦-ൽ അധികം എടുക്കുവാൻ പാങ്ങില്ലെന്നാണ് ആരംഭത്തിൽ തന്നെ നിശ്ചയിച്ചിരുന്നതു. ഇങ്ങിനെ എല്ലാവിധത്തിലും കൎത്താവു തന്റെ ദാസിമാരുടെ ഈ ഉദ്യമത്തെ അനുഗ്രഹിച്ചിരിക്കുന്നതായി ഇതുവരെ കണ്ടിരിക്കുന്നു.

നാം ഒരു സമുദായമായി, ഈ പാഠശാല സംബന്ധിച്ചുള്ള ചുമതലയിൽ ഒരംശം വഹിക്കാതിരിക്കുന്നതു സൎവ്വഥാ നിന്ദ്യവും ശോചനീയവുമാണെന്നു പറയേണ്ടതില്ലല്ലൊ. മാരാമണ്ണിൽ വച്ചു നടന്ന മഹാജനയോഗത്തിൽ വച്ചു നമ്മുടെ ചുമതലകളുടെ കൂട്ടത്തിൽ ഇതിനെയും എല്ലാവരും സ്വീകരിച്ചിട്ടുള്ളതു അനുസരിച്ചു പ്രവൎത്തിക്കുന്നതിനാൽ മദാമ്മമാർ മൂലം ദൈവം നമുക്കു നല്കിത്തന്നിരിക്കുന്ന നന്മക്കു നാം പാത്രങ്ങളാകുന്നു എന്നു നമുക്കു പ്രത്യക്ഷപ്പെടുത്താം. ഈ ബാലികാമഠത്തിന്റെയും പാഠശാലയുടേയും സ്ഥാപനോദ്ദേശ്യം ഉത്തരോത്തരം സഫലീകരിക്കുവാൻ പരമകാരുണികനായ ദൈവം അനുഗ്രഹിക്കട്ടെയെന്നുള്ള പ്രാൎത്ഥനയോടു കൂടെ ഇപ്പോൾ വിരമിച്ചുകൊള്ളുന്നു.

# കൎത്താവിന്റെ വരവിന്റെ അടയാളങ്ങൾ. (തുടൎച്ച)

(റവ: ഹ്യൂബെർട്ട ബ്രൂക്ക എം. ഏ. കെസ്വിക്ക മഹായോഗത്തിൽ പറഞ്ഞ പ്രസംഗം)

ഇനിയും രാജ്യസംബന്ധമായ അടയാളങ്ങൾ നോക്കാം. ലൂക്കോ ൨൧:൨൫-൨൬ "ഭൂമിയിലുള്ള ജാതികൾക്ക വ്യാകുലത്തോട കൂടെ ഞെരുക്കവുമുണ്ടാകും". ജനങ്ങൾ കൂട്ടങ്ങളായി ഭയം തോന്നിക്കത്തവണ്ണം ഇളകുകയും എന്തു ചെയ്യണമെന്നു അറിവാൻ പാടില്ലാത്തവണ്ണം രാജ്യങ്ങളും ജാതികളും ഭ്രമിക്കയും വിഷമിക്കയും ചെയ്യാം. 'കല്ലോലം തിരമാലകളും' ജാതികളെയും ജനക്കൂട്ടങ്ങളേയും കുറിക്കുന്നു. (സങ്കീ. ൬൫: ൭) മനുഷ്യരുടെ ഹൃദയങ്ങൾ ഭയംകൊണ്ടു തളരും. ലോകം മുഴുവനിലും വലിയ വ്യാകുലവും ചഞ്ചലവും വരുവാനിരിക്കുന്ന കാൎയ്യങ്ങളെപ്പറ്റി ഭയത്തോടു കൂടിയ കാത്തിരിപ്പും ഉണ്ടാകും. ഇപ്പോൾ ലോകത്തിലെ വലിയ രാജ്യങ്ങളുടെയും ജാതികളുടെയും സ്ഥിതി എന്താണ്? ഇന്നു എല്ലാ പരിഷ്കൃതരാജ്യങ്ങളിലും വഹിച്ചുകൂടാത്ത ഭാരമാകത്തക്കവണ്ണം യുദ്ധസാമഗ്രികൾ വൎദ്ധിപ്പിച്ചുകൊണ്ടിരിക്കുന്നതിന്റെ അൎത്ഥമെന്താണ്? എല്ലാ രാജ്യങ്ങളിലും ലക്ഷോപലക്ഷം ആളുകൾ യുദ്ധത്തിന് ആയുധപാണികളായി തീരുകയും യുദ്ധത്തിലേക്കുള്ള ഭ്രമവും ഉത്സാഹവും നിൎത്തൽ ചെയ്യുന്നതിനുള്ള എല്ലാശ്രമങ്ങളും നിഷ്ഫലമായി തീരുകയും ചെയ്യുന്നതിന്റെ കാരണമെന്താണ്? സകല ദേശങ്ങളിലും പരക്കെയുള്ള വ്യാകുലത്തിന്റെയും ഞെരുക്കത്തിന്റെയും അൎത്ഥമെന്താണ്? തൽക്കാലത്തെ ഞെരുക്കത്തിന്റെ കാൎയ്യം മാത്രമല്ല ഭാവിയിലേക്കു നോക്കിക്കൊണ്ടു മനുഷ്യരുടെ ഹൃദയങ്ങൾ ഭയത്താൽ ക്ഷീണിച്ചു പോകുന്നതിനെ കൂടെ ഉദ്ദേശിച്ചുകൊണ്ടാണ് ഞാൻ പറയുന്നതു്. എല്ലാരാജ്യങ്ങളിലും പ്രയാസങ്ങൾ കൂടിവരുന്നു. ഓരോ വലിയ പട്ടണത്തിലും വേലയില്ലാതെ നടക്കുന്ന ആളുകളുടെ സംഖ്യ കണക്കില്ലാതെ വൎദ്ധിക്കുന്നു. ജനബാഹുല്യമുള്ള പട്ടണങ്ങളിൽ ദാരിദ്ര്യവും കഷ്ടതയും ദിനംപ്രതി അധികരിച്ചുവരുന്നു. ഇവയ്ക്കെല്ലാം നാം എന്താണ് ചെയ്യേണ്ടതു്?)

കഴിഞ്ഞയാണ്ടിൽ ഓസ്ട്രേലിയാക്കാരിയായ ഒരു മദാമ്മ ഇംഗ്ലണ്ടിൽ ആദ്യമായി വന്നു. അവർ നമ്മുടെ രാജ്യത്തെ വളരെ കീൎത്തിമാനായ ഒരു രാജ്യതന്ത്രജ്ഞനോടുകൂടെ ഭക്ഷണത്തിനിരുന്നപ്പോൾ അവൎക്കു ഇംഗ്ലണ്ടിനെപ്പറ്റിയുണ്ടായ അഭിപ്രായമെന്തെന്നറിവാൻ അദ്ദേഹം വളരെ താല്പൎയ്യമായി അവരോടു ചോദിച്ചു. കുറെ സംഭാഷണത്തിന്റെ ശേഷം ആ മദാമ്മ പറഞ്ഞതു് ഓസ്ട്രേലിയായിൽ കാണ്മാനില്ലാത്ത അസാധാരണമായ ഒരു കാൎയ്യം അസംഖ്യം ആളുകളുടെ ദാരിദ്ര്യവും പട്ടണങ്ങളിൽ പാൎക്കുന്നതിനു സ്ഥലമില്ലാതെ ഇടതിങ്ങിയുള്ള വാസവും വേല ഒന്നും കിട്ടാതെ അലഞ്ഞു നടക്കുന്ന ജനങ്ങളുടെ പെരുപ്പവും അതിനു നിവൃത്തിയുണ്ടാക്കുവാൻ ആൎക്കും കഴിവില്ലാതെയിരിക്കുന്ന വിധവുമാണ് രാജ്യതന്ത്രജ്ഞന്മാരായ ഞങ്ങൾ ഇതിനു എന്തു ചെയ്‌വാൻ പോകുന്നു എന്നായിരുന്നു. "എന്തു ചെയ്യേണമെന്നു് ഞങ്ങൾക്കു് അശേഷം അറിഞ്ഞുകൂടാ" എന്നദ്ദേഹം മറുപടി പറഞ്ഞു. പരിഷ്കൃത രാജ്യങ്ങളിൽ ഈ വിധക്കാരായ അനേക കോടി ആളുകൾ ഉള്ളതു് എത്ര കഷ്ടമേറിയ സ്ഥിതിയാണ്. റഷ്യാ, ജൎമ്മനി, ഫ്രാൻസ്, സ്പെയിൻ, ഇംഗ്ലണ്ട് അമേരിക്കാ ഈ രാജ്യങ്ങളിലെല്ലാം ഇങ്ങിനെയുള്ളവരെ കാണാം. ജപ്പാനിലും ശക്തിയും അധികാരവും വൎദ്ധിച്ചുവരുന്നതിനോടുകൂടി ഇങ്ങനെയുള്ളവരേ ഇപ്പോൾ കാണാം. പരിഷ്കാരവൎദ്ധനവിനോടുകൂടെ ഈ ഭയങ്കരദോഷങ്ങളും വൎദ്ധിച്ചു വരികയും എന്തു ചെയ്യേണമെന്നു് ആൎക്കും അറിവാൻ പാടില്ലാത്ത നിലയിലായി തീരുകയും ചെയ്യുന്നു. ഇവയെല്ലാം അടയാളമാണെങ്കിൽ അതു് നമ്മുടെ ഇടയിൽ പൂൎത്തിയായിട്ടുണ്ടു്.

ആ വാക്യത്തിൽ തന്നെ "സൂൎയ്യനിലും ചന്ദ്രനിലും നക്ഷത്രങ്ങളിലും" അടയാളങ്ങൾ ഉണ്ടാകുമെന്നും ൨൬-ാം വാക്യത്തിൽ ആകാശത്തിലെ ശക്തികൾ ഇളകപ്പെട്ടുമെന്നും കാണുന്നു. അതിന്റെ അൎത്ഥമെന്താണ്? അക്ഷരപ്രകാരം സൂൎയ്യൻ ക്ഷ

യിക്കയും ചന്ദ്രൻ ഇല്ലാതെയാകയും നക്ഷത്രങ്ങൾ പൊഴികയും ചെയ്യുന്നതു കാണ്മാൻ നാം കൂടക്കൂടെ ആകാശത്തിലേക്കു നോക്കിക്കൊണ്ടിരിക്കണമൊ? കൎത്താവു ആരോടു സംസാരിച്ചുകൊണ്ടിരുന്നുവൊ ആ ശിഷ്യന്മാർ ദീൎഘദൎശനങ്ങളോടു നല്ല പരിചയമുള്ളവരായിരുന്നു എന്നുള്ളതു നിങ്ങൾ ഓൎക്കുന്നുണ്ടോ? അവർ സംസാരിക്കയും എഴുതുകയും ചെയ്യുമ്പോൾ യാതൊരു പ്രയാസവും കൂടാതെ അവയെ സൂചിപ്പിക്കയും കൂടക്കൂടെ എടുത്തുപറകയും ചെയ്യുന്നതായി നാം കാണുന്നു. ദീൎഘദൎശിമാർ ഈ വാചകം ഒരു പ്രത്യേകഉദ്ദേശത്തോടുകൂടി ഉപയോഗിച്ചിരിക്കുന്നതല്ലയൊ? ഏശാ: ൧൩-ൽ ദീൎഘദൎശി കൎത്താവു പറയുന്ന വാചകങ്ങൾ തന്നെ പറഞ്ഞിട്ടുള്ളതായി കാണുന്നു. ൧ാം വാക്യത്തിൽ "ആമോസിന്റെ പുത്രനായ ഏശായാകണ്ട (ബാബിലോന്റെ മേൽ കിടക്കുന്ന വലിയ ഭാരം) എന്നു പറയുന്നു. ൬ാം വാക്യത്തിൽ "അലറുവിൻ എന്തെന്നാൽ യഹോവായുടെ ദിവസം സമീപമായിരിക്കുന്നു. അതു സൎവ്വശക്തനിൽ നിന്നു് ഒരു നാശം എന്നപോലെ വരും." എന്നും ൯ാം വാക്യത്തിൽ "ഇതാ ദേശത്തെ ക്ഷയിപ്പിപ്പാൻ യഹോവായുടെ ദിവസം ക്രോധത്തോടും അതികോപത്തോടും ക്രൂരമായി വരുന്നു. അതിലെ പാപികളെ അവൻ അതിൽ നിന്നു നശിപ്പിക്കയും ചെയ്യും. എന്തെന്നാൽ ആകാശത്തിലെ നക്ഷത്രങ്ങളും അതിലുള്ള നക്ഷത്രക്കൂട്ടങ്ങളും അവയുടെ പ്രകാശത്തെ പ്രകാശിപ്പിക്കുമാറാകയില്ല. ആദിത്യൻ തന്റെ ഉദയത്തിൽ ഇരുളും ചന്ദ്രൻ തന്റെ പ്രകാശത്തെ ശോഭിക്കുമാറാക്കുകയില്ല." എന്നും ൧൩ാം വാക്യത്തിൽ "അതുകൊണ്ടു് സൈന്യങ്ങളുടെ യഹോവായുടെ കോപത്തിലും അവന്റെ ഉഗ്രകോപത്തിലും ഞാൻ ആകാശങ്ങളെ ഇളക്കും ഭൂമിയും അതിന്റെ സ്ഥലത്തുനിന്നു നീങ്ങും" എന്നും പറഞ്ഞിരിക്കുന്നു. ൧൭ മുതൽ ൧൮ വരെ വാക്യങ്ങളിൽ ബാബിലോനിലെ ശക്തിയുള്ള നാശങ്ങളെപ്പററി പറഞ്ഞിരിക്കുന്നു. ൧൯ാം വാക്യത്തിൽ ബാബേൽ ദൈവം സോദോമിനേയും ഗോമോറായേയും മറിച്ചുകളഞ്ഞതുപോലെയാകുമെന്നു പറയുന്നു. ഇങ്ങനെ ബാബിലോന്റെ വീഴ്ചയേയും അതിലെ രാജാവിന്റെയും പ്രഭുക്കന്മാരുടെയും അധികാരികളുടെയും മരണത്തേയും നാശത്തേയും പററി ദീൎഘദൎശനത്തിൽ വൎണ്ണിക്കുമ്പോൾ സൂൎയ്യൻ ഇരുളുമെന്നും ചന്ദ്രൻ പ്രകാശം നൽകാതെയിരിക്കുമെന്നും നക്ഷത്രങ്ങൾ ആകാശത്തിൽ നിന്നു പൊഴിയുമെന്നും പറയുന്നു.

ഏശായാ ൩൪ാം അദ്ധ്യായത്തിൽ വേറൊരു കൂട്ടം ജനങ്ങളെപ്പററി പറയുന്നു. ൪—൨ ം ൬—൮ ം വാക്യങ്ങളിൽ ഇദുമിയായിലെ രാജാക്കന്മാരും പ്രഭുക്കളും അധികാരികളും നശിപ്പിക്കപ്പെടുകയും രാജ്യത്തിന്റെ ശക്തി ക്ഷയിക്കയും ചെയ്യുന്നതിനെ വൎണ്ണിക്കുമ്പോൾ ആകാശങ്ങൾ ചുരുട്ടപ്പെടുകയും അവയിലെ സൈന്യങ്ങൾ വൃക്ഷത്തിന്റെ ഇലകളെ പോലെ പൊഴികയും ചെയ്യുമെന്നു പറയുന്നു.

ഇനിയും യറമിയാ ൪ാം അദ്ധ്യായത്തിൽ ഇസ്രായേലിന്റെ മേലുള്ള ന്യായവിധിയേയും അവരുടെ രാജാക്കന്മാരുടെയും അധികാരികളുടെയും നാശത്തേയും വൎണ്ണിക്കുമ്പോൾ ആകാശങ്ങൾ കറുക്കുമെന്നും അവക്കു പ്രകാശമുണ്ടാകയുമില്ല എന്നും പറഞ്ഞിരിക്കുന്നു. (൯, ൧൪, ൧൭, ൧൯, ൨൦. ൨൩, ൨൭, ൨൮. ഈ വാക്യങ്ങൾ നോക്കുക)

മേൽ പറഞ്ഞിട്ടുള്ള ഭാഗങ്ങളിൽ ബാബിലോനെയും ഇദുമിയായെയും ഇസ്രായേലിനെയും പററി പറഞ്ഞിട്ടുള്ളതുപോലെ ഹെസക്കിയേൽ ൩൨ ൽ എജിപ്തിനെപ്പററി പറഞ്ഞിരിക്കുന്നു. (൨, ൩, ൭, ൮ ഈ വാക്യങ്ങൾ നോക്കുക.) ഇതുപോലെ വേറെ സ്ഥലങ്ങളും ഉണ്ടു്. യോവേ. ൨: ൩൧, ൩, ൯: ൧൪, ൧൭, ൧൯ ആമോ: ൮: ൯ ഇവിടെയെല്ലാം ഒരു കാൎയ്യം തന്നെ തെളിയിക്കുന്നതിനു ഒരേവിധത്തിലുള്ള സദൃശങ്ങൾ പറഞ്ഞിരിക്കുന്നു.

അതുകൊണ്ടു ബാബേൽ നശിക്കുമ്പോൾ അതിന്റെ സൂൎയ്യൻ ഇരുളുകയും ചന്ദ്രൻ പ്രകാശം കൊടുക്കാതിരിക്കയും നക്ഷത്രങ്ങൾ ആകാശത്തിൽനിന്നു പൊഴികയും ചെയ്യുമെന്നും ഇദുമിയായുടെ നാശത്തിൽ ആകാശങ്ങൾ ചുരുളുകയും നക്ഷത്രങ്ങൾ ഭൂമിയിൽ വീഴുകയും ചെയ്യുമെന്നും ഇസ്രായേലിന്റെ വീഴ്ചയിൽ അതിന്റെ ആകാശങ്ങൾ

ഇരുളുകയും ചന്ദ്രൻ പ്രകാശം കൊടുക്കാതെ ഇരിക്കയും ചെയ്യുമെന്നും എജിപ്തിന്റെ നാശത്തിങ്കൽ അതിന്റെ വെളിച്ചം കെട്ടുപോകുമെന്നും പറഞ്ഞിട്ടുള്ളതിൽ സൂൎയ്യൻ ചന്ദ്രൻ നക്ഷത്രങ്ങൾ ഇവ ആ ജാതികളെ ഭരിച്ചുകൊണ്ടിരുന്ന അധികാരികളെ കുറിക്കുന്നതാണെന്നു ശിഷ്യന്മാൎക്കു മനസ്സിലാകുമായിരുന്നു.

നാം നോക്കിപാൎക്കുന്ന വലിയ ദിവസം വരുമ്പോൾ സൂൎയ്യനിലും ചന്ദ്രനിലും നക്ഷത്രങ്ങളിലും അടയാളങ്ങൾ ഉണ്ടാകയും, ആകാശത്തിലെ ശക്തിയെ ഇളക്കുകയും ചെയ്യുമെന്നു കൎത്താവു ശിഷ്യന്മാരോടു പറഞ്ഞ സമയത്തു താൻ തന്റെ ദിവ്യദൎശിമാരെക്കൊണ്ടു പറയിച്ച വാചകങ്ങൾ തന്നെയാണ് ഉപയോഗിച്ചതു്. ഭൂമിയിൽ ഭരണം നടത്തുന്ന ശക്തികൾ ഇളകുകയും രാജാക്കന്മാരുടെ സൎവ്വാധികാരം നഷ്ടമാകയും ഗവൎമ്മെന്റുകളുടെ ശക്തി ക്ഷയിക്കുകയും അധികാരങ്ങളും ശക്തിയേറിയ ഭരണങ്ങളും ഇല്ലാതാകയും ചെയ്യുമെന്നാകുന്നു അതിന്റെ അൎത്ഥം എന്നു അവർ ഗ്രഹിച്ചുകാണും.

ഇന്നു ലോകത്തിൽ നോക്കിയാൽ നാം എന്തു കാണുന്നു? ൫൦ വൎഷങ്ങൾക്കിടയിൽ യൂറോപ്പിലെ രാജ്യങ്ങളിൽ എന്തെല്ലാം നടന്നിരിക്കുന്നു? രാജാക്കന്മാരെല്ലാതാക്കണമെന്നും അധികാരികളെ നശിപ്പിക്കണമെന്നും സമത്വം പാലിക്കണമെന്നും മറ്റും പറഞ്ഞുകൊണ്ടു ഉത്സാഹിക്കുന്നവരുടെ നിമിത്തം ആ രാജ്യങ്ങളിലെ ഭരണശക്തികൾ വളരെ ക്ഷയിക്കുന്നുണ്ടു്.

റഷ്യാ, ജെൎമ്മനി, ഇററലി, ഫ്രാൻസ്, സ്പെയിൻ, ഇംഗ്ലണ്ട്, അമേരിക്കാ ഈ സ്ഥലങ്ങളിൽ ഈ കഴിഞ്ഞ ൩൦ കൊല്ലങ്ങൾക്കിടയിൽ നടന്നിട്ടുള്ളതു പോലെയുള്ള കാൎയ്യങ്ങൾ വേറെ എപ്പോഴെങ്കിലും കേട്ടിട്ടുണ്ടോ? ഈയിട ജെപ്പാനിലും ചൈനായിലും എന്തെല്ലാം നടക്കുന്നു? ൯ വരഷം മുമ്പ് ചൈനാക്കാർ പാശ്ചാത്യവിദ്യ പഠിക്കാനും തിരികെ വന്നു തങ്ങളുടെ സ്വന്ത ജനങ്ങളെ അഭ്യസിപ്പിക്കാനുമായിട്ടു ൧൦൦൦ യൌവനക്കാരെ ജെപ്പാനിലേക്കു അയച്ചിരുന്നു. എന്നാൽ ഇപ്പോൾ അവരെ കഴിയുന്നത്ര വേഗത്തിൽ ചൈനായിലേക്കു തിരികെ വിളിക്കയാണ്. കാരണം ഈ വിദ്യാൎത്ഥികൾക്കു പാശ്ചാത്യ വിദ്യാഭ്യാസം അതിന്റെ സൽഗുണങ്ങളോടുകൂടെ ലഭിക്കുന്നതിനു പകരം അവർ നാശകരമായ അരാജകത്വം പഠിപ്പിക്കയും പ്രചരിപ്പിക്കയും ചെയ്യുന്നു എന്നുള്ളതാണ്. ഇങ്ങനെ വളരെ ദൂരത്തിൽ കിടക്കുന്ന ജാതിക്കാർ പോലും പരിഷ്കാരം പ്രാപിക്കുന്തോറും അവരുടെ സൂൎയ്യൻ ഇരുളുകയും ചന്ദ്രൻ പ്രകാശം കൊടുക്കാതെയിരിക്കയും നക്ഷത്രങ്ങൾ ആകാശത്തിൽ നിന്നു പൊഴികയും ചെയ്യുന്നു. പ്രവാചകന്മാർ പറഞ്ഞിരിക്കുന്ന വിധത്തിൽ നാം മനസ്സിലാക്കിയാൽ ഈ വാക്യ സംബന്ധമായ അടയാളങ്ങൾ ലോകത്തിലെ എല്ലാ വലിയ ജാതിക്കാരുടെ ഇടയിലും ഉണ്ടെന്നു കാണാവുന്നതാണ്. ആ കാൎയ്യങ്ങളിൽ ചിലതിനോടു ചില നല്ല കാൎയ്യങ്ങളും ചിലതിനോടു ചില ചീത്ത കാൎയ്യങ്ങളും സമ്മിശ്രപ്പെട്ടു കാണും. എന്നാൽ ഒരു കാൎയ്യം എത്രയും നിശ്ചയമാണ്. അതായതു് എല്ലാ ജാതികളുടെയും ഇടയിലുള്ള സാധാരണ ജനക്കൂട്ടത്തിന് മേൽക്കുമേൽ ശക്തി വൎദ്ധിച്ചു വരുന്നതാണ്. അതു് ഭരണാധികാരികൾക്കു അടിക്കടി ശക്തികുറഞ്ഞു വരികയാണെന്നു കാണിക്കുന്നു. വേറെ വിധത്തിൽ പറഞ്ഞാൽ ലോകത്തിൽ എല്ലായിടത്തും കടലിലെ തിരമാലകൾ അലറുകയും ആകാശത്തിലെ ശക്തികൾ ഇളകുകയും ചെയ്യുന്ന കാലമാണിതു്. ഈ കാൎയ്യങ്ങൾ സംഭവിപ്പാൻ തുടങ്ങുന്നതു കാണുമ്പോൾ നിങ്ങൾ മേൽപ്പോട്ടു നോക്കി നിങ്ങളുടെ തലകളെ ഉയൎത്തുവിൻ എന്തുകൊണ്ടെന്നാൽ നിങ്ങളുടെ വീണ്ടെടുപ്പു് സമീപമായിരിക്കുന്നു. എന്നു കൎത്താവു പറയുന്നു.

(തുടരും)



## ഒരു പൌരാണിക കഥ. (തുടൎച്ച)

(കന്നുകുഴിയിൽ കൊച്ചുതൊമ്മൻ അപ്പോത്തിക്കരി.)

കുഞ്ഞിപ്പൊറോത്തു:—കുറെ നായന്മാരാണ് ആ വരുന്നത്. പിന്നാലെ വരുന്നതു കുറെ സ്ത്രീകളാണ്. ആ നമ്മുടെ പെരിങ്ങോലിലെ കൊച്ചുമ്മച്ചിയും പിന്നെ മററാ ഓരൊണ്ടാക്കെയാണ്.

അക്കളിയാക്കോൻ മുഖം കഴുകി തീരുന്നതുവരെ ഇവർ രണ്ടുകൂട്ടരും അല്പം മറഞ്ഞു മറിയുടെ വടക്കെ പന്തലിൽ നിന്നു. മുഖം തുവൎത്തിക്കഴിഞ്ഞപ്പോൾ നായന്മാർ അടുത്തുവന്ന് മടക്കിക്കെട്ടി മുദ്ര വെച്ചിരുന്ന ഒരോല അദ്ദേഹത്തിന്റെ മുമ്പിൽ വച്ചു ഒന്നു തൊഴുതു അല്പം ദൂരെ മാറിനിന്നു. അദ്ദേഹം എഴുത്തെടുത്തുംകൊണ്ടു എവിടെ നിന്നാണു എന്നു ചോദിച്ചു. സമീപെ നിന്നിരുന്ന ഒരു ശെമ്മാശ്ശ് കണ്ണാടി എടുക്കാൻ പോയി. അപ്പോൾ നായർ—വെള്ളിക്കരെ കൊട്ടാരത്തിൽ നിന്നും ഈ തിരുവെഴുത്തു ഞങ്ങളുടെ പക്കൽ തന്നു. ഇതു ഇവിടെ കൊണ്ടുവന്നു തരുന്നതിനു കല്പിച്ചയച്ചു.

അക്കളിയാക്കോൻ; നിങ്ങൾ അവിടെ ആരാണ്?

നായർ;—ഞാൻ കയ്മൾ ആണ്. ഇയ്യാൾ കുറുപ്പാണ്. ഞങ്ങളുടെ കൂടെയുള്ളവർ ശിഷ്യരാണ്. ഞങ്ങളെല്ലാവരും കൂടി എഴുത്തു കൊണ്ടുവരണമെന്നു കല്പിച്ചതുകൊണ്ടാണ് ഞങ്ങൾ ഇങ്ങനെ വന്നത്.

അക്കളിയാക്കോൻ—നിങ്ങൾക്കു കൊട്ടാരത്തിൽ ജോലി എന്താണ്?

കയ്മൾ;—ഞങ്ങളുടെ കുടുംബത്തേക്കു പരമ്പരയായി ഉള്ള ജോലി അല്ലാതെ വേറെ വിശേഷിച്ചൊന്നുമില്ല. ആ നായർ യുവാക്കളെ തിരുമ്മി കച്ചകെട്ടിച്ചു ആയോധനം അഭ്യസിപ്പിക്കയാണ്.

അക്കളിയാക്കോൻ;—കണ്ണാടി കൊണ്ടുവരു ചെമ്മാച്ചാ.

കുറുപ്പു;—തട, ഏവ്, ഏറ്, മുഷ്ടി, വെട്ട്, മുതലായതു ഒക്കെ ഞങ്ങളാണ് പഠിപ്പിക്കുന്നത്.

കയ്മൾ;—നമ്മുടെ മുറിച്ചെറയ്ക്കൽ ചാണ്ടി പണിക്കരു ആണ് ഇവിടെ നസ്രാണികളെ ഇതൊക്കെ ശീലിപ്പിക്കുന്നത്.

കയ്മൾ;—മുറിവ്, ചതവ്, ഒടിവു മുതലായവക്കുള്ള ചികിത്സ കുറുപ്പിനു വിശേഷാൽ ഉണ്ട് എന്നു മാത്രമെ വിശേഷമൊള്ളു.

ശെമ്മാശ്ശു കണ്ണാടി കൊണ്ടുവന്നു. അക്കളിയാക്കോൻ എഴുത്തിന്റെ മുദ്രപൊട്ടിച്ചു രണ്ടുമൂന്നു പ്രാവശ്യം വായിച്ചു നല്ലവണ്ണം മനസ്സിലാക്കിയതിന്റെ ശേഷം പെട്ടിയിൽ വെക്കുന്നതിനു ശെമ്മാശിനെ ഏല്പിച്ചു. അക്കളിയാക്കോന്റെ മുഖത്തെ ഗാംഭീര്യവും സമീപത്തു നില്ക്കുന്നവരുടെ ആദരവും ഭക്തിയും കണ്ടിട്ടു ഒരു വൎത്തമാനപ്രിയനായ കയ്മൾക്കു അദ്ദേഹത്തോടു കുറെ സംസാരിക്കുന്നതിനു ആഗ്രഹം തോന്നി.

കയ്മൾ—ഈ രാജ്യത്തു ഞങ്ങളുടെ ശിഷ്യരായിട്ടു ഒരു അയ്യായിരം ആറായിരം ആളുകൾ കാണും. അവർ യൌവനത്തിൽ അഭ്യസിച്ച ആയോധനം മറക്കുകയും മെയ്യുടെ അയവു പൊയ്പ്പോകയും ചെയ്യാതിരിപ്പാനായിട്ടു ശിഷ്യഗണങ്ങൾ താമസിക്കുന്ന കരകളിലെ ആണ്ടുതോറുമുള്ള ഉത്സവങ്ങൾക്കു പത്തുദിവസം മുൻപായി ഞങ്ങൾ അവിടെ ചെന്നു ക്ഷേത്രത്തോടടുത്തുള്ള കളരിയിൽ പഴെ ശിഷ്യരെ തിരുമ്മി അവിടെ നിന്നു വേല തുള്ളി അടുത്ത ക്ഷേത്രത്തിലേക്കു പോകയും അങ്ങിനെ അഭ്യാസം പുതുക്കുകയും ചെയ്തു പതിവുണ്ട്. ചാണ്ടിപ്പണിക്കരുടെ ശിഷ്യർ ഈ പള്ളിയിൽ ആണ്ടിൽ രണ്ടു പെരുനാൾ ഉള്ളതിനു വന്നുകൂടി അവർ ചെറുപ്പത്തിൽ പഠിച്ച ആയോധനവിദ്യകളിൽ ചിലതു പുതുക്കാറുണ്ട്.

അക്കളിയാക്കോൻ; ഒന്നു പുഞ്ചിരികൊണ്ടു വികാരികത്തനാരുടെ നേരെ നോക്കീട്ടു അല്പം കോപരസം ഭാവിച്ചതിന്റെ ശേഷം ശെമ്മാശ്ശിനെ വിളിച്ച് ഓല

കൊണ്ടുവരാൻ പറഞ്ഞു. ശെമ്മാശ്ശു പള്ളിക്കണക്കനെ വിളിച്ചു ഓലയെഴുതുകയും ചെയ്തു. (?) ഓല വരുന്നതിനിടയ്ക്കു അദ്ദേഹം വടക്കെ റാന്തലിൽ ചെന്നു റെപ്പക്കാമ്മെ കണ്ടു് അവർ ഇങ്ങോട്ടു വരുവാനുള്ള കാരണം ചോദിച്ചറിഞ്ഞു. രണ്ടു മാസങ്ങൾക്കു മുമ്പു അദ്ദേഹം പറഞ്ഞയച്ചതനുസരിച്ചു എണ്ണയും കുഴമ്പും കാച്ചി വെച്ചിരുന്നിട്ടു അതു കൊണ്ടുപോരുന്നതിനു ആളു ചെല്ലാഴികയാൽ വിശേഷം വല്ലതുമുണ്ടായിരിക്കുമെന്നു വെച്ചു പുറപ്പെട്ടതാണെന്നും അളിയൻ പോരണമെന്നു വിചാരിച്ചിരുന്നെങ്കിലും വള്ളം തയ്യാറായപ്പോഴേക്കു ഒരു ജലദോഷം പിടിപെടുകയാൽ ഞാൻ പോരുന്നതിനു അനുവാദം തന്നതാണെന്നും മററും കുടുംബവർത്തമാനങ്ങൾ പെങ്ങളിൽ നിന്നു കേട്ടു. അപ്പഴേക്കു ഓല വരികയാൽ തിരുവെഴുത്തിനു മറുപടിക്കു അക്കിദിയാക്കോൻ വാചകം പറകയും ശെമ്മാശ്ശ് എഴുതുകയും ചെയ്തു. അക്കിദിയാക്കോൻ അതിനു ഒപ്പും മുദ്രയും വെച്ചു മടക്കിക്കെട്ടി കയ്മളെ ഏല്പിച്ചു. നാം നാളെ രാവിലെ അവിടെ എത്തുന്നതായിരിക്കും എന്നു സ്വരൂപത്തിൽ അറിയിക്കണം എന്നു പറഞ്ഞു വികാരിയോടായിട്ടു ഇവരുടെ സ്ഥിതിക്കു തക്കവണ്ണം ഇവരെ മാനിച്ചയയ്ക്കേണ്ടതാണ് എന്നു ആജ്ഞാപിച്ചു. പള്ളിക്കാർ ഇവരെ വടക്കുപുറത്തു കൊണ്ടുപോയി താമസിപ്പിച്ചു. കൈക്കാരൻ അടുത്ത അങ്ങാടിയിൽ ചെന്നു കുറെ ജവളി എടുത്തുകൊണ്ടു വന്നു യഥായോഗ്യം മുറിച്ചു മടക്കി അക്കിദിയാക്കോന്റെ മുമ്പിൽ കൊണ്ടുവന്നു് വെക്കയും അദ്ദേഹം കയ്മൾ മുതൽപേൎക്കു അതെടുത്തു കൊടുക്കയും ചെയ്തിട്ടു അവരെ പറഞ്ഞയച്ചു. ഇതിനിടയ്ക്കു പെങ്ങൾ സമീപം വന്നുനിന്നു കുടുംബവർത്തമാനങ്ങൾ കുറേശ്ശെ കുറേശ്ശെ പറകയും അദ്ദേഹം സന്തോഷിക്കയും ചിരിക്കയുമായിട്ടു കുറെ സമയം പോക്കി.

റെപ്പക്കാമ്മ മുതൽപേൎക്കു ഭക്ഷണത്തിനുള്ള വട്ടങ്ങളെല്ലാം വള്ളത്തിൽ ഉണ്ടെന്നും വള്ളക്കാർ തയ്യാറാക്കിക്കൊള്ളുമെന്നും പറകയാൽ അവൎക്കു പള്ളിച്ചിലവിന്മേൽ ഭക്ഷണം കൊടുക്കേണമെന്നു കൈക്കാരന്മാൎക്കുണ്ടായിരുന്ന നിർബന്ധം സാധിക്കാതിരുന്നു. ഉച്ചയോടു കൂടി അക്കിദിയാക്കോൻ ഉറക്കത്തിനു മുറിയിലോട്ടും റെപ്പക്കാമ്മ മുതൽപേർ വഞ്ചിക്കലോട്ടും വികാരിയും പള്ളിപ്രമാണികളും അവരവരുടെ വീടുകളിലേക്കും ആയി തിരിഞ്ഞു.

അക്കിദിയാക്കോൻ ഉറക്കത്തിൽ നിന്നു ഉണൎന്നപ്പഴേക്കു അദ്ദേഹത്തിന്റെ സഹോദരി എണ്ണ കുഴമ്പു പലഹാരങ്ങൾ മുതലായവ എടുപ്പിച്ചുംകൊണ്ടു മുറിയിലേക്കു പ്രവേശിച്ചു. പലഹാരങ്ങൾ കണ്ടിട്ടു അക്കിദിയാക്കോൻ എന്റെ റപ്പക്കാ നീ എന്തിനാ ഇത്രവളരെ പ്രയാസപ്പെട്ടു ഈ പലഹാരം ഒക്കെ ഉണ്ടാക്കി കെട്ടിച്ചുമന്നു ഇത്രടം കൊണ്ടുവന്നതു്? നീ ആ കോണിലോട്ടു നോക്കിക്കെ. ചെമ്മാച്ചന്മാരും വാല്യക്കാരും തിന്നിട്ടു എത്താതെ അവിടെ ഇരിക്കുന്നതു കണ്ടോ? ഞാനെന്നാ ഒരു കൊച്ചു ചെറുക്കനോ മറേറാ ആണോ? പലഹാരക്കൊതിയനാണൊ? എന്തെങ്കിലും ആകട്ടെ. എടോ ചെമ്മാച്ചാ ഇതൊക്കെ എടുത്തു അങ്ങു വെയ്ക്കു എന്നു പറഞ്ഞു.

റപ്പക്കാ.—അളിയനാണിങ്ങോട്ടു പോരാൻ നിശ്ചയിച്ചിരുന്നതു്. എന്നാൽ അച്ചനോടു ഒരു കാൎയ്യം പറയാനുണ്ടു്. അതു ഞാൻ പറകയാ നല്ലതു എന്നു പറഞ്ഞാ എന്നെ അയച്ചതു്.

അക്കിദിയാക്കോൻ.—ആകട്ടെ നീ വന്ന കാൎയ്യം എന്നാൽ പറഞ്ഞാട്ടെ.

റപ്പക്കാ.—കൊച്ചുവറിച്ചനു ൧൨ ആയി വയസ്സു. എഴുത്തുപള്ളിയിലെ പഠിത്തം കഴിഞ്ഞു. അവനു പട്ടം കൊടുക്കണമെന്നാണു് ഞങ്ങളുടെ താല്പൎയ്യം. അവനുണ്ടായപ്പഴെ അമ്മയും അങ്ങിനെ പറഞ്ഞിട്ടുണ്ടായിരുന്നു. മനുഷ്യന്റെ കാൎയ്യമല്ലെ. അവനു പട്ടം കൊടുത്തു കാണണമെന്നു താല്പൎയ്യമുള്ളവർ ജീവിച്ചിരിക്കുമ്പോൾ അതു നടത്തേണ്ടും.

അക്കി.—കുറച്ചുനേരം മൌനമായിരുന്നു ഒരു ദീൎഘശ്വാസമിട്ടിട്ടു അളിയൻ ഇത്ര ആലോചനയില്ലാതെ ഈ കാൎയ്യം പറവാൻ നിന്നെ അയച്ചതിൽ എനിക്കു വളരെ

ആശ്ചയ്യം തോന്നുന്നു. അതേസംബന്ധിച്ചുള്ള കാൎയ്യങ്ങൾ പറഞ്ഞാൽ തന്നെ നിനക്കു മനസ്സിലാകുമൊ എന്നു തന്നെ സംശയമാകുന്നു. നിൻെറ മനസ്സിൽ ഇപ്പോൾ മകൻ മെത്രാനായിക്കാണാമെന്നാണ്. ഈ കാലസ്ഥിതി നീ അറിഞ്ഞിരുന്നെങ്കിൽ ഇത്ര ധൃതിയായി പുറപ്പെടുകയില്ലായിരുന്നു.

റപ്പക്കാ.—അതെന്നാ അച്ചനങ്ങോട്ടു പറഞ്ഞാൽ ബാവാ ഉടനെ പട്ടം കൊടുക്കുമല്ലൊ. പിന്നെയെന്നാ പ്രയാസം.

അക്കം.—ബാവാ തന്നെ ഒരുതരത്തിൽ ഒളിച്ചാണ് ഇപ്പോൾ ഇരിക്കുന്നതു്. അദ്ദേഹത്തെ പറങ്കികൾ ഒരിക്കൽ പിടിച്ചു ഗോവയിൽ ബന്ധനത്തിലാക്കി. അദ്ദേഹം മെത്രാനായിട്ടു ഇവിടെ വന്നിട്ടു ഇവിടെ അവർ അദ്ദേഹത്തെ ഇരുത്തുകയില്ലെന്നു മാത്രമല്ലാ അദ്ദേഹത്തെ മുടിക്കണമെന്നു കരുതി പ്രത്തുക്കാലിലേക്കു അയച്ചു. അദ്ദേഹത്തിൻെറ സാമൎത്ഥ്യംകൊണ്ടു പ്രത്തുക്കാൽ റാണിയുടെയും അവരുടെ നാത്തുൻ പ്രഭുവിയുടെയും പ്രീതി സമ്പാദിച്ചുകൊണ്ടു റോമ്മായിൽ എത്തി. അവിടുത്തെ പാപ്പായുടെ സമ്മതവും വാങ്ങിച്ചുംകൊണ്ടു തിരികെ കപ്പലേൽ ഗോവയിൽ വന്നപ്പോൾ പിന്നെയും അദ്ദേഹത്തെ ഇങ്ങോട്ടു വിടുകയില്ലെന്നു മാത്രമല്ലാ ഈ ശുപാൎശി കത്തുകളും മാൎപ്പാപ്പായുടെ കല്പനകളും ഒന്നും വകവയ്ക്കാതെ അദ്ദേഹം ദുരുപദേശം ചെയ്യുന്നു എന്നു ഒരു കുററം ആരോപിച്ചു അദ്ദേഹത്തെ തടവിൽ പാൎപ്പിച്ചു. പിന്നെ എന്തെല്ലാം ശുപാൎശി കെട്ടിയും എന്തെല്ലാം കൌശലങ്ങളും ഉപായങ്ങളും പ്രയോഗിച്ചും ആണ് അദ്ദേഹം ഇവിടെ എത്തിയതെന്നു നീ അറിഞ്ഞില്ലല്ലൊ. ഇപ്പഴും പടിഞ്ഞാറെക്കരെ കടപ്പുറം സംബന്ധിച്ചുള്ള പള്ളികളിലെങ്ങും പുത്തൻചിറ, ഞാറയ്ക്കൽ, മട്ടാഞ്ചേരി മുതലം ഇങ്ങനെയുള്ള പള്ളികളിലെങ്ങും അദ്ദേഹം പോകാറില്ല പോകയുമില്ല. അദ്ദേഹത്തെ പിടിച്ചു ഗോവയിൽ അയയ്ക്കുന്നതിനു അവിടെയുള്ള പറങ്കികളും അവരുടെ പട്ടാളവും തരംനോക്കി ഇരിക്കുന്നതുകൊണ്ടാണ് അദ്ദേഹം ഇനി മലംപ്രദേശങ്ങളിലെ പള്ളികളിൽ തന്നെ സഞ്ചരിക്കുന്നതു്.

റപ്പക്കാ;—അവൎക്കു എന്തു ചേതമാ ബാവാ ഇതിലെ ഒക്കെ നടക്കുന്നതിന്?

അക്കം;—അതല്ലെ നിനക്കു കാൎയ്യം മനസ്സിലാകയില്ലെന്നു ഞാൻ പറഞ്ഞതു്. ആട്ടെ പറങ്കികൾ അങ്ങിനെ. നമ്മുടെ ആളുകളൊ മേല്പട്ടസ്ഥാനവും അൎക്കദിയാക്കോൻസ്ഥാനവും പകലോമിററത്തു നമ്മുടെ വീട്ടിൽ തന്നെ ഇരിക്കുന്നതുകൊണ്ട് എത്ര ആളുകൾ സ്വൈരക്കേടുകളായി തീൎന്നിട്ടുണ്ടു്. നമ്മുടെ പറമ്പിക്കാർ പള്ളാക്കുഴക്കാരു ഒക്കെ പല്ലുകടിച്ചു വിഷമിക്ക അല്ലെ. അവരു തന്നെയാണൊ? നമ്മുടെ കുടുംബത്തിൽ ഈ സ്ഥാനമുള്ളതുകൊണ്ടു് പലപ്പഴും ദത്തു കേറേറണ്ടിവന്നിട്ടുണ്ടു്. പുരുഷന്മാർ മേല്പട്ടസ്ഥാനം വഹിക്കേണ്ടി വന്നേക്കും എന്നു വിചാരിച്ചിട്ടു് വിവാഹം കൂടാതിരിക്കയും രണ്ടൊ മൂന്നോ സഹോദരന്മാർ ഉണ്ടായിരുന്നാലും അവർ എല്ലാവരും പട്ടമേൽക്കുകയും ചെയ്യുന്നതുകൊണ്ടു ഒരുവക മരുമക്കത്തായം പോലെയാണ് പലപ്പഴും നമ്മുടെ കുടുംബത്തിൽ നടന്നിട്ടുള്ളതു്. ദത്തുവരുന്ന പുരുഷന്മാരുടെ മക്കൾ ഈ ഉയൎന്ന സ്ഥാനത്തു വരുന്നതു കാണുമ്പോൾ അവരുടെ സഹോദരന്മാരുടെ മക്കൾക്കും ഈ സ്ഥാനം ചേൎച്ചയായിട്ടുള്ളതാണല്ലൊ എന്നു അവർ വിചാരിച്ചു തുടങ്ങുന്നു. അങ്ങിനെ നമ്മുടെ പഴേ ബന്ധുക്കളൊക്കയും കൂടി നമ്മുടെ നേരെ സ്വൈരക്കേടുകളായിട്ടാണിരിക്കുന്നതു്. ശങ്കൂരി, കരിയാറ്റി, പാറേമ്മാവൻ ഇങ്ങിനെയുള്ളവരൊക്കെ ഈ സ്ഥാനം കിട്ടാൻ കൊതിച്ചിരിക്കയാണ്. അതിനു വേണ്ടി അവരൊക്കെ കൂടി ഇപ്പോൾ പറങ്കികളുടെ കൂട്ടത്തിൽ ചേൎന്നിരിക്കയാ. സുറിയാനിക്കാരുടെ കയ്യിലൊ പറങ്കി കക്ഷിയിലൊ ഏതു കക്ഷിയിൽ നിന്നാലാണ് അൎക്കദിയാക്കോനോ മെത്രാനൊ ആകാമെന്നു തോന്നിയാൽ ആ കക്ഷിയിലോട്ടു മറിയാൻ അവർ സന്നദ്ധരായി നിൽക്കയാണ് ഇതിനെക്കുറിച്ചു വിചാരിക്കുമ്പോൾ നമ്മുടെ കുടുംബത്തിൽ ഇനി പട്ടം വേണ്ടാ എന്നാണിനിക്കു തോന്നുന്നതു്. നമ്മുടെ കുടുംബക്കാരും ബന്ധുക്കളും ഈ സ്ഥാനം നമ്മുടെ കുടുംബത്തിലിരിക്കുന്ന കാലത്തോളം നമുക്കു ശത്രുക്കളായിട്ടു ഇരിപ്പാൻ പാടുള്ളു.

--- --- ---

റപ്പക്കാ.—അയ്യോ ഇങ്ങിനെയാണെങ്കിൽ നമ്മക്കു പട്ടം വേണ്ടാ. അച്ചന്റെ ഇഷ്ടംപോലെ ഒക്കെ ചെയ്യണം.

അക്കു.—നീ അങ്ങിനെ ധൃതിയായിട്ടൊന്നും പറയേണ്ടാ. അളിയൻ വന്നിരുന്നെങ്കിൽ ഇതൊക്കെ പറഞ്ഞു മനസ്സിലാക്കാമായിരുന്നു. എതെങ്കിലും ഇപ്പോൾ ഞാൻ പറയുന്നതുപോലെ നീ ചെയ്യണം. പട്ടം എന്നു പറയുന്നതു ഒരു ലൌകിക ഉദ്യോഗമല്ല. ലാഭം കിട്ടാനായിട്ടുള്ള ഒരു തൊഴിലുമല്ല. ലോകത്തിൽ തമ്പുരാന്റെ വേലക്കു നിയമിക്കപ്പെടുന്ന ആളുകളാണ് പട്ടക്കാർ. തന്റെ വേലക്കു യോഗ്യന്മാരായിട്ടുള്ളവരെ തമ്പുരാൻ തന്നെ അറിഞ്ഞു ആ സ്ഥാനത്തിൽ കൊണ്ടുവരും. ചെറുപ്പത്തിലെ പട്ടം കൊടുക്കുന്നതുകൊണ്ടു പിള്ളേരു തമ്പുരാന്റെ വേലക്കു യോഗ്യന്മാരായിരിക്കുമോ എന്നു നിശ്ചയിക്കുന്ന ചുമതല കാരണവന്മാരിൽ ഇരിക്കുന്നതായിട്ടാണ് ഇപ്പോൾ കാണപ്പെടുന്നതു്. കാരണവന്മാർ എന്റെ ഇത്ര മക്കൾക്കു പട്ടം കൊടുക്കണമെന്നു നിശ്ചയിച്ചാൽ പോരാ. അവൻ തമ്പുരാന്റെ ഊഴിയക്കാർ ആകകൊണ്ടു തമ്പുരാന്റെ ഇഷ്ടം അറിഞ്ഞതിനു മേൽ വേണം നിശ്ചയം ചെയ്യാൻ. നീ പറഞ്ഞ ഈ കാര്യത്തിൽ ദൈവഹിതമെങ്ങിനെയിരിക്കുന്നു എന്നു ആദ്യമായി അറിയേണ്ടതാണ്.

റപ്പക്കാ.—അതിപ്പം എങ്ങിനാ അറിയുന്നതു? പാൽപുസ്തകം നോക്കുകയൊ? കണിയാരോടു ചോദിക്കയൊ?

അക്കു.—ഛാ ചുമ്മായിരി. ജോത്സ്യന്മാർ പറയാതെ തമ്പുരാനെന്നാ ഒരു നിർജ്ജീവവസ്തുവാണൊ? പാൽപുസ്തകക്കാരനോടു പറയാമെങ്കിൽ അദ്ദേഹത്തിനു നമ്മളോടു പറയരുതൊ. ദൈവഹിതമറിയുന്നതു അങ്ങിനെയല്ല. തമ്പുരാനോടു തന്നെ ചോദിക്കാമല്ലൊ. നമ്മുടെ ഹൃദയങ്ങളിലെ വിചാരങ്ങളെ ഒക്കെ തമ്പുരാനറിയാം. അവിടെ നിന്നു ഒന്നും മറപ്പാൻ നമുക്കു കഴിയുന്നതല്ല. നമ്മുടെ ആഗ്രഹങ്ങളെ ദൈവത്തെ അറിയിക്കാം. കൌമ്മാപ്പടി ചൊല്ലി തിക്കുമ്പോൾ പ്രാർത്ഥന എത്തി എന്നായിരിക്കും നീ വിചാരിക്കുന്നതു്. അങ്ങിനെയല്ല. നമുക്കു ബുദ്ധിമുട്ടുകളും പ്രയാസങ്ങളും നേരിടുമ്പോൾ ഒക്കെയും അവയെ മുൻപെ തന്നെ ഗ്രഹിച്ചിരിക്കുന്ന ദൈവത്തോടു നേരിട്ടു നമ്മുടെ കാര്യം പറയുന്നതാണ് പ്രാർത്ഥന എന്നു പറയുന്നതു്. നീ കൌമ്മാ ചൊല്ലുകയല്ലാതെ നിന്റെ പ്രയാസങ്ങളും ബുദ്ധിമുട്ടുകളും തമ്പുരാനെ നേരിട്ടു അറിയിച്ചിട്ടുണ്ടൊ? നീ ഈ കാര്യം തന്നെ തമ്പുരാനോടു നേരിട്ടു പറഞ്ഞു ഒന്നു പരിക്ഷിച്ചു നോക്കുക. തമ്പുരാൻ നിന്നെ കാണുന്നു എന്നും നിന്റെ വിചാരങ്ങളേയും അന്തരേന്ദ്ര്യങ്ങളെയും അറിയുന്നു എന്നും അങ്ങനെ സർവ്വജ്ഞനായിരിക്കുന്ന ആളിന്റെ മുമ്പിലാണ് നീ നിൽക്കുന്നതെന്നുമുള്ള ബോധത്തോടു കൂടി നിന്റെ കാര്യം അവിടെ അറിയിക്ക. മക്കളുടെ ആവശ്യങ്ങളെ മുൻപെ തന്നെ അറിഞ്ഞിരിക്കുന്ന അപ്പനോടു മക്കൾ നേരിട്ടു ആ ആവശ്യം അറിയിച്ചാൽ അവർ തമ്മിലുള്ള സ്നേഹവിശ്വാസങ്ങൾ വർദ്ധിക്കയും കൊടുക്കുന്നതിനുള്ള ഒരുക്കവും കിട്ടുന്നതിനുള്ള സന്തോഷവും അധികരിക്കയും ചെയ്യുന്നതുപോലെ തന്നെയാണ് ഇതും. നീ ഇങ്ങിനെ ഭക്തിയോടും വിശ്വാസത്തോടും പ്രാർത്ഥിച്ചാൽ നിന്റെ കാര്യം തമ്പുരാനെ അറിയിച്ചു എന്നുള്ള തൃപ്തി തന്നെ നിനക്കൊരു സമാധാനത്തെ വരുത്തും. അദ്ദേഹം അറിഞ്ഞാൽ അതു നിവർത്തിക്കുന്നതിനു അവിടെ ശക്തിയില്ലാതില്ലല്ലൊ. ഞാൻ എനിക്കു ദിവസംതോറും ഉണ്ടായിക്കൊണ്ടിരിക്കുന്ന ബുദ്ധിമുട്ടുകളിലൊക്കയും ഇങ്ങനെ ചെയ്യുകയാണ് പതിവ്. എന്റെ സങ്കടം ഞാൻ തമ്പുരാനെ അറിയിക്കും. സർവ്വതും വശമായിരിക്കുന്ന തമ്പുരാൻ എന്റെ കാര്യം കേട്ടു എന്നു എനിക്കു ബോധം വന്നാൽ എനിക്കു വളരെ സമാധാനമായി. ഞാൻ അപേക്ഷിച്ച കാര്യം സാധിക്കുന്നതിനു അദ്ദേഹത്തിനു കഴിയും സാധിക്കുന്നില്ലെങ്കിൽ അതു അദ്ദേഹത്തിനു ഇഷ്ടമില്ലാത്ത കാര്യമാണ് എന്നു നിശ്ചയിക്കും. തമ്പുരാന്റെ ഇഷ്ടപ്രകാരം കാര്യങ്ങൾ നടക്കട്ടെ എന്നു പറയുന്നതിനെക്കാൾ സമാധാനത്തിനും തൃപ്തിക്കും മതിയായ വേറൊരു മാർഗ്ഗവുമില്ല. അതുകൊണ്ടു നീ കൊച്ചുവറീച്ചനു പട്ടം കൊടുക്കുന്ന കാര്യം ഇപ്പോൾ തീരുമാനിക്കേണ്ടാ. നീയും ഒ...

നും ദിവസംതോറും പതിവായി ഈ കാൎയ്യം തമ്പുരാന്റെ സന്നിധിയിൽ അറിയിക്കുന്നു. നിങ്ങൾക്ക അതു ശീലമില്ലാഞ്ഞിട്ടാണ്. തമ്പുരാനോടു അറിയിച്ചുകഴിയുമ്പോൾ നിങ്ങൾ ചെയ്യാനുള്ളതു മുഴുവൻ ചെയ്തുകഴിഞ്ഞു. പട്ടം കൊടുക്കണൊ വേണ്ടായൊ എന്നതു നിശ്ചയിക്കേണ്ടതു തമ്പുരാന്റെ ചുമതലയായി തമ്പുരാനേക്കാൾ വലിയ ആലോചനക്കാരൻ ഉണ്ടാ.

ഇടരം

# ലേഖനങ്ങൾ

## “മലങ്കരെ മല്പാന്മാർ.”

“എല്ലാ പ്രവൃത്തികളിലും “നിഗളം” എന്ന പാപത്തിനു വഴിഞ്ഞു കയറാം. നിഗളത്തിന്റെ അവസ്ഥ അങ്ങിനെയാണ്”. പക്ഷെ ഇതു നിമിത്തം വരുന്ന കുഴപ്പങ്ങളെ മഹാനുഭാവന്മാർ പോലും അറിയുന്നില്ല. ഇതാണ ദോഷം. വാലാട്ടിപക്ഷികൾ തങ്ങളുടെ വാൽ ഇളക്കുന്ന സമയം ഭൂമി കുലുങ്ങുമെന്നു കരുതി ഹുംകൃതി കാട്ടുന്നതു വളരെ ആശ്ചൎയ്യം തന്നെ. കേവലം സധുക്കളായിരിക്കുന്നവൎക്കു ഇങ്ങിനെയുള്ള ദുസ്വഭാവങ്ങൾ തോന്നുന്നതു സത്തുക്കൾ വക വെയ്ക്കേണ്ടതും ഇല്ല. പണ്ടൊരിക്കൽ ഒരു തവള ഒരു കാളയെ കണ്ടിട്ടു തനിക്കും കാളയുടെ വലിപ്പം ആകാമൊ എന്നു നിഗളത്തോടുകൂടി പരീക്ഷിച്ചിട്ടു അനുഭവം വളരെ ദോഷസ്ഥിതിയിൽ ആയി എന്നു കേട്ടിട്ടുണ്ട്. പ്രസ്താവനയായി ഇത്രയും. ഇനി പ്രകൃതത്തിലേക്കു പ്രവേശിക്കാം.

ഈ ആണ്ടു മകരത്തിലെ ഒരു ലക്കം മനോരമയിലും, മകരത്തിലെ ൯൯-ാം പുസ്തകം ഒന്നാം ലക്കം, പത്രികയിലും, ദിവ്യശ്രീ. മട്ടയ്ക്കൽ അലെക്സന്ത്രയോസ് കത്തനാർ അവർകളുടെയും ദി. ശ്രീ ഇലവിനാമണ്ണിൽ സ്കറിയാ കത്തനാർ അവർകളുടെയും, “മലങ്കര മല്പാന്മാർ” എന്ന നാമകരണം ചെയ്തതായി കാണുന്നു. ദി. ശ്രീ. മലങ്കരമല്പാൻ ഇപ്പോഴത്തെ കോനാട്ടച്ചൻ അവർകളെ അദ്ദേഹത്തിന്റെ കാരണവരായ പരേതനായ യോഹന്നാൻ മല്പാനച്ചൻ അവർകളുടെ നാല്പതാം ദിവസം സ്ഥലത്തു എത്തിയിരുന്ന മൂന്നു മെത്രാപ്പോലീത്തന്മാർ തിരുമേനികൾ, സ്ഥലത്തു വന്നുചേരുവാൻ സൌകൎയ്യപ്പെടാതിരുന്ന മറ്റു തിരുമേനികളുടെ സന്തോഷത്തോടുകൂടിയ സമ്മത കല്പനപ്രകാരവും അന്നു ക്ഷണിക്കപ്പെട്ടിരുന്ന മലങ്കര ഇടവകയുടെ മുക്കാൽഭാഗം പള്ളിക്കാരുടെ മുമ്പാകെ പാമ്പാക്കുട വലിയ പള്ളിയുടെ മദ്ബഹായിൽ വച്ചു, പൂൎവിക പതിവനുസരിച്ചു മലങ്കരെ മല്പാനായി നിയമിച്ചു പ്രസ്താവിക്കയും തിരുമേനികളാൽ നൽകപ്പെട്ട അനുഗ്രഹപത്രം വായിക്കയും, പള്ളിക്കാർ പുതിയ മല്പാനച്ചൻ അവർകൾക്കു ഒരു മംഗളപത്രം സമൎപ്പിക്കയും അദ്ദേഹം അതിനു തക്കതായ മറുപടി പറകയും ചെയ്തതിന്റെ ശേഷം, തിരുമേനികൾ മല്പാനച്ചനെ പുസ്തകം കുപ്പായം മുതലായ സ്ഥാനചിഹ്നങ്ങൾ ധരിപ്പിച്ചു പ്രതിഷ്ഠിക്കയും ചെയ്തു. ഈ വിധമാണ് ആ കുടുംബത്തിൽ മല്പാന്മാരെ വാഴിക്കുന്നത്. അതിനു മുമ്പു അദ്ദേഹം കോട്ടയത്തു സിമ്മനാരിയിൽ പഠിപ്പിപ്പാൻ മല്പാനായി നിയമിക്കപ്പെട്ടു എങ്കിലും അദ്ദേഹത്തിന്റെ കാരണവർ ജീവിച്ചിരുന്നതുകൊണ്ട സിമ്മനാരിമല്പാൻ മാത്രമായിരുന്നു. അദ്ദേഹത്തെ കണ്ടു അസൂയപ്പെട്ടിട്ടു എന്നു തോന്നുന്നു- അസൂയയാണല്ലൊ യാക്കോബായ സഭയിലെ കുഴപ്പം- അന്നു സിമ്മനാരിമല്പാനായിരുന്ന ഇപ്പോഴത്തെ മലങ്കരമെത്രാപ്പോലീത്താ ആയിത്തീരുവാൻ ഉത്സാഹിക്കുന്ന ഞങ്ങളുടെ കൊച്ചുതിരുമേനിയെ മലങ്കര മല്പാനായി നിയമിക്കണമെന്നു അദ്ദേഹവും ശിഷ്യന്മാരും കൂടി വലിയ തിരുമേനിയുടെ തിരുമുമ്പാകെ അപേക്ഷിച്ചതിനെ തിരുമേനി സ്വീകരിക്കായ്കകൊണ്ടു വൈരാഗ്യപ്പെട്ടു ശീമയിലേക്കു പരേതനായ പാത്രിയൎക്കീസ്ബാവാ തിരുമനസ്സിലെ സന്നിധിയിൽ അപേക്ഷിച്ചു. അതിനു കിട്ടിയ മറുപടി മല്പാനസ്ഥാ കാൎയ്യമാണ്. അതു വെളിയിൽ കാണിച്ചിട്ടില്ലെന്നു മാത്രമല്ല ഒരു ഗണനീയമായ മ

ന്ത്യൻ കണ്മാൻ ആവശ്യപ്പെട്ടപ്പോൾ രഹസ്യമുണ്ടെന്നും തൻനിമിത്തം കാണിപ്പാൻ പാടില്ലെന്നും മറുപടി പറഞ്ഞു.

അദ്ദേഹത്തെ ആ കല്പനമൂലം മലങ്കരമല്പാനായി നിയമിച്ചു സ്ഥാനചിഹ്നമായി ഒരു മുദ്ര കൊടുത്തു എന്നു പറയുന്നു. വാസ്തവം എങ്ങിനെയൊ ദൈവത്തിനറിയാം. സത്യം എങ്ങിനെയിരുന്നാലും കാലംചെയ്ത പാത്രിയക്കീസ് ബാവാ നിയമിച്ചു എന്നു പറയുന്നതു ന്യായത്തിനു ചേരാത്തതല്ല. മട്ടയ്ക്കൽ അച്ചൻ അവർകളെ മുമ്പൊരിക്കൽ മനോരമക്കാർ "മലങ്കരമല്പാൻ" എന്നു പേരുപറഞ്ഞതിനു വലിയ തിരുമേനി വളരെ ശകാരിച്ചതായി അറിയുന്നു. അദ്ദേഹത്തിന്റെ കാലശേഷം സിമ്മനാരിമല്പാന്മാരെ മലങ്കരമല്പാന്മാരായി നിയമിച്ചപ്രകാരം പത്രങ്ങൾ മൂലമൊ മററൊ അറിയുന്നില്ല.

പക്ഷേ മല്പാന്മാർ തന്നെത്താൻ "മലങ്കരമല്പാന്മാർ" ആയൊ മനോരമപത്രാധിപർ വാഴിച്ചതൊ വലിയ ബാവാ തിരുമനസ്സുകൊണ്ടൊ മെത്രാപ്പോലീത്തന്മാർ തിരുമേനികളൊ നിയമിച്ചതൊ മലങ്കരെയുള്ള ഏഴ ഇടവകകൾക്കു ഏഴമെത്രാപ്പോലീത്തന്മാർ വേണമെന്നു കോനാട്ടച്ചൻ അവർകൾ സുന്നഹദോസിൽ അഭിപ്രായപ്പെട്ടതുകൊണ്ടും അദ്ദേഹത്തെ "ബലികഴിപ്പാൻ" എന്നപോലെ കൂടപ്പെട്ട ബാശാനിലെ കാട്ടുപോത്തുകളുടെ അഭിലാഷം സാധിക്കായ്കകൊണ്ടും, മലങ്കരെ മെത്രാപ്പോലീത്താ ഇരിക്കുമ്പോൾ വേറെ മെത്രാപ്പോലീത്തന്മാർ കൂടി വേണമെന്നു പറഞ്ഞതിന്റെ പ്രതിപകരമായിട്ടും മേലിൽ നിന്നു നിയമിക്കപ്പെട്ടതൊ എന്നും മററും അറിവാൻ എനിക്കും ആഗ്രഹമുണ്ട്.

കോനാട്ടച്ചൻ അവർകൾ സുറിയാനിഭാഷയിൽ അദ്വിതീയനാണെന്നു ശീമക്കാരും നാട്ടുകാരും നുറുവട്ടം സമ്മതിച്ചിട്ടുള്ളതാണെന്നു വിശേഷിച്ചു പറയേണ്ട ആവശ്യമില്ല. ഇപ്പോഴത്തെ കൊച്ചുതിരുമേനിയും മുമ്പു മലങ്കര മല്പാൻ എന്ന പേരിനു അർഹനല്ലെന്നു പറവാൻ തരമില്ല. ഇവർ ആ പേരിനു അർഹന്മാരാണൊയെന്നുള്ളതു പരീക്ഷിച്ചു തന്നെ അറിയേണ്ടതാണ്. "കാക്ക അരയന്നത്തിന്റെ നടപ്പു പഠിപ്പാൻ ശ്രമിച്ചിട്ട്"—എങ്ങിനെ കലാശിച്ചു എന്നു പത്രാധിപർ സാറേ നിങ്ങൾക്കും അറിയാമല്ലൊ. എനി ആയിരം പേരെ കൂടി മലങ്കര മല്പാന്മാരായി വാഴിച്ചാലും കോനാട്ടച്ചനു യാതൊരു ദോഷവും ഉണ്ടെന്നു വിചാരിക്കണ്ടാ. അമ്പമ്പൊ! സഭയുടെ ഉയൎച്ചയേയും സമാധാനത്തേയും ആഗ്രഹിക്കുന്നവരുടെ വിശേഷബുദ്ധി എന്തു പറയാവു! മല്പാന്മാരുടെയും മെത്രാന്മാരുടെയും മററും സംഖ്യകൾ കുറെ കൂടി ന്യായമായവിധത്തിൽ കാണിച്ചു തരുവാൻ മററാൎക്കും കഴികയില്ലെന്നു വിചാരിക്കരുതെ. "അങ്ങാടിയിൽ തോററതിനു അമ്മയോട്" എന്ന പഴമൊഴിപോലെ അവരവരുടെ ധിക്കാരവും നിലകേടും പ്രശംസനിറഞ്ഞ പെരുമാററവും നിമിത്തം പരിശുദ്ധനും സത്യഉദ്ദേശമുള്ളവനും ആയ സ്വന്തപിതാവിന്റെ അനിഷ്ടത്തിനും കോപത്തിനും പാത്രമായതിനു വല്ലവരോടും എടുത്തു ചാടുകയൊ കോപിക്കുകയൊ കണ്ണുരുട്ടി കാട്ടുകയൊ ചെയ്താൽ ഫലമില്ലെന്നു എനിയെങ്കിലും ഒന്നു മനസ്സിലാക്കിയാൽ കൊള്ളാം. പത്രാധിപർസാറെ നിങ്ങളുടെ അഭിപ്രായം എന്തു? ഇവൎക്കു ആവശ്യം വരുമ്പോൾ പാത്രിയക്കീസ്സിനു ലൌകികാധികാരം ഉണ്ടെന്നും അല്ലാത്തപ്പോൾ ഇല്ലെന്നും പറയുന്നതിനു അധികാരം എന്തു ?

എന്തിനാണു ഞാൻ അധികം പറയുന്നതു. കുറെയെല്ലാം പറവാനുണ്ട്. പക്ഷേ ഇപ്പോൾ മുഴവനും പറയുന്നതു യുക്തമല്ല. ശേഷം സംഗതികൾ പിന്നീടു പ്രസ്താവിച്ചുകൊള്ളാം.

എന്നു

സി. ജെ. മാണി പിള്ള
പിറവം

## നിക്ഷേപത്തിലെ അപേക്ഷപകപ്പ്.

കഴിഞ്ഞ ഒമ്പതാം ലക്കം ജീവനിക്ഷേപത്തിൽ പത്തിരുപതു പള്ളികളുടെ പ്രതിനിധികൾ ചേൎന്നു പാത്രിയൎക്കീസു ബാവാ തിരുമനസ്സിലെ അടുക്കൽ ഒരു ഹൎജ്ജി സമൎപ്പിച്ചതിന്റെ പകൎപ്പു കാണുന്നു. ഈ കൂട്ടത്തിൽ പള്ളിക്കരപള്ളിയുടെ പെരു കൂടെ കാണുന്നതുകൊണ്ടു ഞാൻ എഴുതുന്നതാണ്. ഇതെന്തൊരു കഥയാണെന്നു മനസ്സിലാകുന്നില്ല. ഹൎജ്ജിയുടെ തീയതികൊണ്ടു അതു മലങ്കര സുറിയാനിസൂനഹദോസ് നടന്നുകൊണ്ടിരുന്ന അവസരത്തിൽ കോട്ടയത്തുവച്ചു സമൎപ്പിച്ചതാണെന്നു കാണുന്നു. അതിനാൽ പ്രതിപുരുഷന്മാർ ഉദ്ദേശിച്ചാണ് ഉപയോഗിച്ചിരിക്കുന്നതെന്നു ഊഹിക്കുന്നതിൽ വലിയ അബദ്ധമില്ല. അന്നു എന്നെ കൂടെ പള്ളിക്കരപള്ളിയുടെ പ്രതിപുരുഷനായി തിരഞ്ഞെടുത്തിരുന്നു. ഇങ്ങിനെ ഒരു ഹൎജ്ജി ബാവായ്ക്കു സമൎപ്പിച്ചതായി ഇനിക്കു ഓൎമ്മയില്ല. ഈ ഹൎജ്ജിയിലെ പല സംഗതികളും പള്ളിക്കര പള്ളിക്കാരുടെ അഭിപ്രായത്തിനു പ്രതികൂലമായതാണ്. പള്ളിക്കര പള്ളിക്കാർ പ്രസ്തുത ഹൎജ്ജിയിൽ സംബന്ധിച്ചതായി നിക്ഷേപത്തിൽ കാണുന്നതുകൊണ്ടു പ്രസ്തുത പള്ളിപ്രതിപുരുഷന്മാരെപററി മററുള്ളവരുടെ ഇടയിൽ ഉണ്ടാകാവുന്ന തെററിദ്ധാരണയെ നീക്കണമെന്നാണ് എന്റെ ഉദ്ദേശം. വെളിയിൽ ഒരു വിധവും ഉള്ളിൽ മറെറാരു വിധവും പ്രവൎത്തിക്കുവാൻ ഞങ്ങൾ തയ്യാറില്ലെന്നും സൂനഹദോസിൽവച്ചു പള്ളിക്കര പള്ളിപ്രതിപുരുഷന്മാർ പ്രസ്താവിച്ചിട്ടുള്ള അഭിപ്രായത്തെ സ്ഥാപിക്കുവാൻ പ്രസ്തുത പള്ളിക്കാർ സൎവ്വാത്മന ശ്രമിക്കുന്നതാണെന്നും അറിയിച്ചുകൊള്ളുന്നു. ആത്മാഭിമാനവും പുരുഷത്വവും ഏവൎക്കും ഉണ്ടായിരിക്കേണ്ട പ്രധാന ഗുണങ്ങളാണെന്നു പറഞ്ഞറിയിക്കേണ്ടതില്ലല്ലൊ. ഈ തരം അസംബന്ധങ്ങൾ പ്രസിദ്ധപ്പെടുത്തി ജനങ്ങളെ കബളിപ്പിക്കുവാൻ നിക്ഷേപത്തിന്റെ ഭാരവാഹികൾ ശ്രമിച്ചതിൽ ഞാൻ എത്രയും ആശ്ചൎയ്യപ്പെടുന്നു. മുമ്പെ തന്നെ പ്രസംഗിച്ചു സ്ഥാപിച്ചിട്ടുള്ള നിയമനുസരിച്ചു എപ്പിസ്കോപ്പാസ്ഥാനം മലങ്കരസഭയിൽ നടപ്പാക്കണമെന്നുള്ളതാണ് നിക്ഷേപത്തിന്റെ ഉദ്ദേശമെങ്കിൽ അതു ഒരു സാഹസമാണെന്നു ഞാൻ പറയുന്നില്ല. എങ്കിലും അതു ഇപ്പോഴത്തെ സ്ഥിതിക്കു മലങ്കര മഹാജനങ്ങളുടെ പ്രബലമായ അഭിപ്രായത്തിനു വിപരീതമായിട്ടുള്ളതാണെന്നു പറയാതെ നിവൃത്തിയില്ല. മലങ്കര സഭയുടെ ഇപ്പോഴത്തെ ഭരണാധികാരത്തിനു വൈകല്യം വരുത്തി അതു ഈ സഭയുടെ ചാറു കുടിക്കുവാൻ യാതൊരു അവകാശവുമില്ലാത്ത വല്ല സാധുക്കളുടേയും ഹസ്തതലത്തിൽ സമൎപ്പിക്കേണമെന്നു വല്ലവരും വിചാരിച്ചിട്ടുണ്ടെങ്കിൽ അതും സാധിക്കുന്ന മട്ടു കാണുന്നില്ലെന്നു പ്രസ്താവിച്ചുകൊള്ളുന്നു.

സി. പി. തരകൻ
പള്ളിക്കര പെരുമ്പാവൂർ.



മലങ്കര സഭാതാരക പത്രാധിപരവൎകൾക്കു:

സാർ!

ദൈവകൃപയാൽ ഇവിടെ ഞായറാഴ്ച പള്ളിക്കൂടത്തിൽ പഠിക്കുന്ന കുട്ടികൾക്കു കുംഭമാസം ൨൯-ാംനു ശനിയാഴ്ച പകൽ ൩൨ മണിക്കു കരിമ്പനാമണ്ണിൽ ബ. അച്ചൻ അവൎകളുടെ അദ്ധ്യക്ഷതയിൽ കീഴിൽ എല്ലാ കുട്ടികൾക്കും പുസ്തകസമ്മാനം കൊടുക്കപ്പെട്ടു. പ്രാസംഗികന്മാരായ ചേലക്കൊമ്പു മിഡൽസ്കൂൾ ഹെഡ് മാസ്റ്റർ പി. ഡി. ഉമ്മൻ അവൎകളും മല്ലപ്പള്ളിൽ ഇംഗ്ലീഷ് സ്കൂൾ മിസ്റ്റർ പി. റ്റി. തോമ്മാസ്സു അവൎകളും രസകരമായി പ്രസംഗങ്ങൾ പറഞ്ഞു. അവസാനമായി പലഹാരം കാപ്പി മുതലായവയും കൊടുത്തു നാലു മണിയോടു കൂടെ യോഗം അവസാനിച്ചു.



തുമ്പമൺ മാർത്തോമ്മാ സുറിയാനി ക്രിസ്ത്യാനി സൺഡെസ്ക്കൂൾ കുട്ടികളുടെ സമ്മാനദാനം സ്ഥലത്തെ സ്ക്കൂൾ കെട്ടിടത്തിൽവെച്ചു വി. പി. മാമ്മൻ ബി. എ. അവർകളുടെ അഗ്രാസനാധിപത്യത്തിൻ കീഴിൽ ധനുമാസം ൨൩-ാംനു ഞായറാഴ്ച പകൽ ഒരു മണിക്കു വളരെ ഭംഗിയായി നടത്തപ്പെട്ടു. തലെ ദിവസംതന്നെ സ്ക്കൂൾഹാൾ മനോഹരമായി അലങ്കരിച്ചിരുന്നു. തദവസരത്തിൽ എം. എൻ. എബ്രഹാം ബി. എ. അവർകൾ സൺഡെസ്ക്കൂൾ കുട്ടികൾ എന്ന വിഷയത്തെ ആസ്പദമാക്കി സന്ദർഭോചിതവും സാരഗർഭവുമായ ഒരു ദീർഘ വാചാപ്രസംഗംകൊണ്ടു സദസ്യരെ ആനന്ദഭരിതരാക്കിത്തീർത്തു. പിന്നീടു കായംകുളം മിഡിൽ സ്ക്കൂൾ ഹെഡ് മാസ്റ്റർ സി. ജോൺ അവർകളുടെ ഉപപ്രസംഗവും കഴിഞ്ഞു തനിക്കു സ്വതെ ഉള്ള ഫലിതരസത്തോടും വാഗ്ധാടിയോടുംകൂടി അഗ്രാസനരുടെ ഉപസംഹാരപ്രസംഗവും യോഗശേഷം എല്ലാവക്കും കാപ്പി സൽക്കാരവും ഉണ്ടായിരുന്നു. അന്നു തന്നെ നാലു മണിക്കു സ്ഥലത്തെ യുവജനക്രിസ്ത്രീയ സംഘത്തിന്റെ ദ്വിതീയ വാർഷിക സമ്മേളനം എം. എൻ. എബ്രഹാം ബി. എ. അവർകളുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. പ്രസ്തുത യോഗത്തിൽ സി. ജോൺ അവർകൾ യുവജനങ്ങളും സേവയും എന്ന വിഷയത്തെ അടിസ്ഥാനമാക്കി സരസവും സയുക്തികവുമായ ഒരു പ്രസംഗം പറഞ്ഞു. അതിനെ തുടന്നു വി. പി. മാമ്മൻ ബി. എ. അവർകൾ ഒരു ഉപപ്രസംഗം ചെയ്തു. പിന്നീടു നടന്നതു എത്രയും സരസവും സാരഗർഭവുമായ അഗ്രാസനരുടെ ഉപസംഹാരപ്രസംഗം ആയിരുന്നു. പിന്നീടു സദസ്യർക്കു വന്ദനം പറഞ്ഞു ആറു മണിക്കു യോഗം പിരിഞ്ഞു.

എന്നു യോഗസിക്രട്ടറി.



തലവടി പടിഞ്ഞാറെക്കര മർത്തോമ്മാ രവിവാരവിദ്യാലയവിദ്യാർത്ഥികളുടെ ൫-ാം വർഷത്തെ സമ്മാനസംഭാവന ഈ മാസം ൩-ാംനു പകൽ ഒരു മണിക്കു സ്ഥലത്തെ സ്ക്കൂളിനു വെളിയിൽ മനോഹരമായി കെട്ടിവിതാനിച്ചിരുന്ന പന്തലിൽവച്ചു സൺഡേസ്ക്കൂൾ സിക്രട്ടറി വി. പി. മാമ്മൻ ബി. എ. അവർകളുടെ അഗ്രാസനാധിപത്യത്തിൻകീഴിൽ നടത്തപ്പെട്ടു. പ്രാർത്ഥനാനന്തരം മെസ്സേഴസ്. സി. പി. തോമ്മസ് എൻ. ഐ. ജോർജ്ജ് ഇവർ പൈതങ്ങളുടെ ഹൃദയത്തിൽ പതിയത്തക്കവണ്ണം എത്രയും ലളിതമായും സാരവത്തായും ഉള്ള ഓരോ പ്രസംഗങ്ങൾ പറഞ്ഞു. തദനന്തരം ദിവ്യശ്രീ വേങ്ങൽ അച്ചൻ അവർകളുടേയും ഓമല്ലൂരിൽ അച്ചൻ അവർകളുടെയും സ്ഥലത്തെ വികാരിയച്ചൻ അവർകളുടെയും സാരഗർഭവും സന്ദർഭോചിതവുമായ പ്രസംഗങ്ങളും സദസിനെ അലങ്കരിച്ചിരുന്ന ചില യുവാക്കന്മാരുടെ മംഗളശ്ലോകങ്ങളും കഴിഞ്ഞു അഞ്ചു ക്ലാസിലുള്ള എല്ലാ വിദ്യാർത്ഥികൾക്കും സമ്മാനങ്ങൾ കൊടുത്തു. അവസാനത്തിൽ അഗ്രാസനർ അനിതരസാധാരണമായ തന്റെ ഉപസംഹാരപ്രസംഗത്താൽ സദസ്യരെ ആനന്ദചിത്തവൃത്തികളാക്കിത്തീർത്തു. ഇതിന്റെ അഭ്യുദയത്തിനു വേണ്ട മാറ്റങ്ങളെ ഗുണദോഷരൂപേണ സ്പഷ്ടീകരിച്ചുകൊടുത്തും തന്റെ ചുമതലയെ അഭിനന്ദിക്കത്തക്കവിധത്തിൽ നിറവേററി. പ്രാർത്ഥനാനന്തരം അഞ്ചര മണിയോടുകൂടി യോഗം പിരിഞ്ഞു. പൊതുവേ വിശേഷമായ ഒരു കാപ്പിസല്ക്കാരവും ഉണ്ടായിരുന്നു.

എന്നു ചിറമേൽ പുത്തൻപുരയിൽ സി. കെ. ഫിലിപ്പ്



## പത്രാധിപക്കുറിപ്പുകൾ.

ഒരു വലിയ കാററു. കഴിഞ്ഞമാസം ൨൯ാം തീയതി ശനിയാഴ്ച തിരുവല്ലായിൽ ഒരു കഠിനമായ കാററുണ്ടായി. തിരുവല്ലാ സിറിയൻക്രിസ്ത്യൻ സിമ്മനാരിയുടെ ഒട്ടു വളരെ ഓട്ട് തകൎന്നുപോയി. ആ സമയം മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു സിമ്മനാരിയുടെ മേൽത്തട്ടിൽ ഉണ്ടായിരുന്നു. ചരിവുമച്ചില്ലായ്കയാൽ മുറിക്കകത്തേക്കു ഓടു ചട്ടചടാ എന്നു വീണുതുടങ്ങി. കിടക്കമുറിക്കും ഹോളിനും ഇടയിലുള്ള ഭിത്തിയുടെ ആക്കിനു കീഴിൽ തിരുമനസ്സുകൊണ്ടു കുറെ നേരം നിന്നു. ഇടവിടാതെ ഓടു പൊഴിഞ്ഞുകൊണ്ടിരുന്നതിനാൽ നിന്ന സ്ഥലത്തു നിന്നു നീങ്ങാൻ പാടില്ലാതെ വിഷമിച്ചുപോയി. പിന്നെ ഒരാൾ ഒരു മറ എടുത്തുകൊണ്ടു വന്നു തലയ്ക്കു മീതെ പിടിച്ചു തിരുമേനിയെ താഴത്തെ തട്ടിലേക്കു കൊണ്ടുപോന്നു. ഇങ്ങിനെ തിരുമനസ്സുകൊണ്ടു അപകടത്തിൽ നിന്നു രക്ഷപെട്ടു. അതിനായിട്ടു നാം ദൈവത്തെ സ്തുതിക്കേണ്ടതാണ്. ഒട്ടുവളരെ ഉരുപ്പികയ്ക്കു ഓടു നഷ്ടപ്പെട്ടിട്ടുണ്ട്. ആ കാററു അടിച്ച ഭാഗങ്ങളിൽ അനേകവൃക്ഷങ്ങൾ തകൎന്നുപോകയും നല്ല കല്ലുപോലുള്ള വലിയ ആലിപ്പഴങ്ങൾ പൊഴികയും ചെയ്തു. ഇതുപോലുള്ള കാററു കഴിഞ്ഞ പല കൊല്ലങ്ങൾക്കിടയിൽ ഉണ്ടായിട്ടില്ലെന്നാണ് പറയുന്നതു. സിമ്മനാരിക്കു ചരിവുമച്ചിടാൻ ഇനിയുമെങ്കിലും ഭാരവാഹികൾ ശ്രമിക്കേണ്ടതാണ്.

---

ഒരു മരണം. പരേതനായ ചെറുകരെ പീലിപ്പോസു മല്പാന്റെ ഭാൎയ്യയും അനന്യസാധാരണമായ സ്വഭാവവൈശിഷ്ട്യത്തെയും ദൈവഭക്തിയെയും പ്രദൎശിപ്പിച്ചിട്ടുള്ള ആളുമായ സ്ത്രീരത്നം ഈ മാസം ൧൦ാം നു- തിങ്കളാഴ്ച തന്റെ ൯൦—ാമത്തെ വയസ്സിൽ പുത്രപൌത്രാദികളുടെ മദ്ധ്യത്തിൽ വച്ചു ചരമഗതിയെ പ്രാപിച്ചിരിക്കുന്നതായി അറിയുന്നതിൽ വ്യസനിക്കുന്നു. ഈ മഹതിയുടെ ജീവചരിത്രം ഒരു പുസ്തകമായി പ്രസിദ്ധപ്പെടുത്തുന്നതായാൽ അതു സുറിയാനിക്രിസ്ത്യാനിസ്ത്രീകൾക്കു വളരെ പ്രയോജനപ്പെടുന്നതായിരിക്കും. അമ്മായിയമ്മ ജ്യേഷ്ഠത്തിമാർ നാത്തൂന്മാർ മരുമക്കൾ എന്നീ വകയിൽ പെട്ടവരോടൊക്കയും ചെറുപ്പം മുതൽ വലിയ സ്നേഹത്തിലും ഐകമത്യത്തിലുമിരുന്നതല്ലാതെ ഒരിയ്ക്കലും അവിടുന്നു മത്സരിച്ചിട്ടില്ലെന്നു കേൾക്കുമ്പോൾ പലൎക്കും ഇതു കേവലം അതിശയോക്തിയാണെന്നു തോന്നിപ്പോകും. അമ്മായിയമ്മയ്ക്കു മരണം വരെ ഈ മരുമകളോടു വലിയ സ്നേഹമായിരുന്നു. നാത്തൂന്മാൎക്കു ഈ നാത്തൂനെ വിട്ടുപിരിയുന്നതു എപ്പോഴും സങ്കടമായിരുന്നു. തന്റെ ഏഴു മക്കളും അവരുടെ ഭാൎയ്യമാരും ജ്യേഷ്ഠന്റെ രണ്ടു മക്കളും അവരുടെ ഭാൎയ്യമാരും ജ്യേഷ്ഠത്തിയും എല്ലാവരും കൂടെ ഒരു വീട്ടിൽ ദീൎഘകാലം താമസിച്ചിട്ടുണ്ട്. എന്നാൽ ഇതിലൊരുത്തൎക്കും തന്റെ നേരെ യാതൊരു തൃപ്തിക്കേടും ഉണ്ടാകാതെ കുടുംബഭരണം ചെയ്തു എന്നുള്ളതു എങ്ങിനെ വിശ്വസിക്കും? ഇതു ഒരാളിനു സാധിച്ചെങ്കിൽ അതു വിശ്വസനീയമല്ലാത്ത ഒരു വലിയ ശക്തിയാണെന്നു ആരും സമ്മതിക്കാതിരിക്കയില്ല. എന്നാൽ ഈ സ്ത്രീരത്നം ഇതു പൂൎണ്ണമായി സാധിച്ചു എന്നുള്ള കാൎയ്യത്തിൽ രണ്ടുപക്ഷമില്ല. ഇതിന്റെ പ്രധാനരഹസ്യം എന്തായിരുന്നെന്നു വച്ചാൽ അവിടുത്തേക്കു മകനെന്നോ ജ്യേഷ്ഠന്റെ മകനെന്നോ മരുമകളെന്നോ ജ്യേഷ്ഠന്റെ മരുമകളെന്നോ പറഞ്ഞാൽ എല്ലാം മക്കളെന്നാണ് അൎത്ഥം. അവിടുത്തേക്കു ഒരു പക്ഷഭേദവും ഇല്ലായിരുന്നു എന്നുള്ള സംഗതി സകലൎക്കും സമ്മതമായിരുന്നു. വേറൊരു രഹസ്യം അവിടുത്തെ അസാധാരണമായ സ്വാൎത്ഥപരിത്യാഗമാണ്. പ്രയാസമുള്ള ജോലികൾ തനിക്കു തന്നെ ചെയ്യണമെന്നുള്ളതു നിൎബന്ധമായിരുന്നു. വാൎദ്ധക്യമായ ശേഷവും അമ്മയെ സ്വസ്ഥമായി ഇരുത്താൻ മക്കൾക്കു സാധിച്ചിട്ടില്ല. മിക്കവാറും സ്വസ്ഥതയെടുപ്പാനല്ലാതെ സൌകൎയ്യമില്ലാത്ത വീട്ടിൽ അവിടുന്നു അധികം താമസിക്കയില്ല. തന്റെ മക്കളിലോ ജ്യേഷ്ഠന്റെ മക്കളിലോ ആരുടെ വീട്ടിലാണ് ദീനക്കാരുള്ളതു എവിടെയാണ് അധികം ബുദ്ധിമുട്ടാൻ സൌകൎയ്യമുള്ളതു എന്നു തിരക്കി അവി

ടെ എത്തിക്കൊള്ളുന്നതു് തന്റെ പതിവായിരുന്നു. അനേകായിരം ഉറുപ്പിക പരോപകാരാർത്ഥം വ്യയം ചെയ്തിട്ടുള്ള തന്റെ പ്രിയഭർത്താവിന്റെ കാലടിയെ മക്കൾ പിന്തുടരണമെന്നല്ലാതെ അവർ അധികം ധനം സമ്പാദിക്കണമെന്നു് അവിടുത്തേക്കു് അശേഷം ആഗ്രഹമില്ലായിരുന്നു. അവിടുത്തെ മക്കളിൽ മുൻസിഫ് പി. മാത്യു ബി. എ., മി. ശ്രീ. സി. പി. പീലിപ്പോസ് കശീശാ, മിസ്റ്റർ സി. പി. തോമ്മസ് ബി. എ. എൽ. റ്റി., മി. ശ്രീ. സി. പി. അബ്രഹാം കശീശാ എന്നീ മഹാന്മാരെ നമ്മുടെ ഇടയിൽ എല്ലാവരും അറിയുമല്ലോ. താൻ വളർത്തി ലോകത്തിലേക്കു വിട്ടിരിക്കുന്ന തന്റെ മക്കൾ എല്ലാവരും കർത്താവിന്റെ പക്ഷത്തു നിൽക്കുന്നവരാണെന്നുള്ള ബോധം തനിക്കു വളരെ സന്തോഷകരമായിരുന്നു. മരണസമയത്തു് പുത്രന്മാരെല്ലാവരും സമീപത്തുണ്ടായിരുന്നു. എത്രയും ഹൃദയസമാധാനത്തോടും കർത്താവിലുള്ള സന്തോഷത്തോടും കൂടെയാണു് അവിടുന്നു് ഈ ലോകത്തെ വിട്ടു കടന്നുപോയതെന്നു് വിശേഷിച്ചു പറയേണ്ടല്ലോ. ൨-ാം തീയതി ചൊവ്വാഴ്ച രാവിലെ കോഴഞ്ചേരി പള്ളിയിൽ പുണ്യാത്മാവായിരുന്ന ഈ സ്ത്രീരത്നത്തിന്റെ ഗുണാതിശയങ്ങളെ ഓർത്തു ദുഃഖിക്കുന്ന വലിയൊരു ജനസംഘത്തിന്റെ മദ്ധ്യത്തിൽവെച്ചു് മല്ലാനച്ചന്റെ കല്ലറയോടു ചേർത്തു ഈ ദേഹത്തെ കബറടക്കം ചെയ്തു. ഈ വിധത്തിലുള്ള ആളുകൾ എഴുപതല്ല, എഴുനൂറു വയസ്സു ചെന്നു് മരിച്ചാലും അതു ശേഷമുള്ളവർക്കു മർമ്മഭേദകമായിട്ടല്ലാതെ വരാൻ തരമില്ല.

---

ഒരു പുതിയ പത്രം "കർതൃവാരശാലാഗുരുനാഥന്മാരുടെ വഴികാട്ടി" എന്ന നാമധേയത്തിൽ ഒരു മാസിക ഇണ്ട്യാ സണ്ടേസ്ക്കൂൾ യൂണിയന്റെ അദ്ധ്യക്ഷനും പ്രധാനസിക്രട്ടറിയുമായ സി. എച്ച്. റൻസ് സായ്പു അവർകളുടെ പത്രാധിപത്യത്തിൻ കീഴിൽ കോഴിക്കോട്ടു് പുതുതായി ആരംഭിച്ചിരിക്കുന്നു! ഇതിൽ സണ്ടേസ്ക്കൂൾ പാഠങ്ങളുടെ നോട്ടു ഭംഗിയായി എഴുതിയിട്ടുണ്ടു്. ഇതു സണ്ടേസ്ക്കൂൾ അദ്ധ്യാപകന്മാർക്കു മാത്രമല്ല വേദാദ്ധ്യയനത്തിൽ ഉത്സുകന്മാരായ എല്ലാവർക്കും ഉപകാരപ്രദമായിട്ടുള്ളതു തന്നെ. ഇതിന്റെ പത്രവരി ഒരു ഉറുപ്പികയാണു്. തപാൽക്കൂലി വിശേഷാൽ കൊടുക്കണം. ഇതിലെ ഭാഷ നമുക്കു അത്ര രുചിക്കയില്ല. എങ്കിലും അതിലെ സംഗതി വിശേഷമായിരിക്കുമെന്നു് പറയേണ്ടല്ലോ.

---

യാക്കോബായസഭയിലെ ഒരു പരിഷ്കാരം. യാക്കോബായ പാത്രിയർക്കീസ് അവർകൾ മേപ്രാ പുതിയോട്ടു തോമ്മാ കത്തനാർ അവർകളെ കോർ എപ്പിസ്കോപ്പാ ആയിട്ടു അഴിച്ചു പട്ടം കെട്ടുകയും ഇഷ്ടംപോലെ എവിടെ വച്ചും കുറുബാന ചൊല്ലിക്കൊൾവാൻ അനുവദിക്കയും ചെയ്കയുണ്ടായി. ഇപ്പോൾ മേപ്രാ പഴയ പള്ളി തർക്കം നിമിത്തം പൂട്ടിയിട്ടിരിക്കയാണല്ലോ. അതുകൊണ്ടു ടി അച്ചൻ തന്റെ വീട്ടുമുറ്റത്തു പന്തലിട്ടു് ഒന്നിലധികം പ്രാവശ്യം കുറുബാന ചൊല്ലിയിരിക്കുന്നു. ഇന്നടത്തുവച്ചേ കുറുബാന ചൊല്ലാവൂ എന്നു് നിർബന്ധമില്ലെന്നും ആവശ്യപ്പെട്ടാൽ എവിടെവച്ചും ചൊല്ലാവുന്നതാണെന്നു ജനങ്ങൾ അറിഞ്ഞിരിക്കണമെന്നാണു് ബാവായുടെ ആഗ്രഹം. അതു നല്ലതു തന്നെ.

---

ഒരു പുതിയതരം മാമോദീസാ. എന്ന തലവാചകത്തിൽ കഴിഞ്ഞ വൃശ്ചികത്തിലെ താരകയിൽ ഒരു നോട്ടു പ്രസിദ്ധപ്പെടുത്തിയിരുന്നതു് വായനക്കാർ ഓർക്കുമല്ലോ. അതു് മെസ്സേഴ്സ പനായ്ക്കൽ ഇട്ടൂപ്പ് മത്തായി സി. എം. വറുഗീസ് എന്നി രണ്ടു മാന്യന്മാരുടെ വാക്കുകളായിട്ടാണു ചേർത്തിരുന്നതു്. അതെല്ലാം കള്ളമാണെന്നു് സി. ജേ ഡി. എന്നൊരു പേരില്ലാലേഖകൻ പത്രികയിൽ എഴുതിയിരിക്കുന്നു. ഈ സംഗതി കളവാണെന്നു് വേറു വച്ചെഴുതാൻ കുന്നക്കുളങ്ങരെ ആരും ഉ

ണ്ടാകാഞ്ഞതു് തന്നെ സംഗതി വാസ്തവമാണെന്നുള്ളതിലേക്കു് ഒരു തെളിവാണു് ഇതിനെപ്പററി പ്രസ്താവിച്ചിരുന്ന വൃശ്ചികത്തിലെ താരക കാദങ്കുളങ്ങരെ എത്തിയതിന്റെ അടുത്ത ആഴ്ച പ്രസ്തുത കുട്ടിയെ സ്നാനപ്പെടുത്തി എന്നു് ഞങ്ങൾക്കു അറിവു കിട്ടിയിരിക്കുന്നു. വൃശ്ചികമാസത്തിലാണു് സ്നാനപ്പെടുത്തിയതെന്നു ധനുവിലെ പത്രിക പറയുന്നുണ്ടു്. (പുറം ൨൭൦) കുട്ടിയുടെ അമ്മ അതിന്ന സ്നാനപ്പെടുത്താനായി കന്നിമാസത്തിൽ ബാവായുടെ അടുക്കൽ കൊണ്ടുചെന്നെന്നും തൽക്കാലം സൌകര്യമില്ലായ്കയാൽ അടുത്ത ആഴ്ച കുട്ടിയെ സ്നാനപ്പെടുത്തണമെന്നു് ഇടവകപ്പട്ടക്കാരനോടു് ബാവാ കല്പിച്ചെന്നും കുട്ടിയേയും തള്ളയേയും കൈമുത്തിച്ചു വിട്ടതേയുള്ളു എന്നും പത്രിക പറയുന്നു. ഒരാഴ്ച കഴിയുന്നതിനു മുമ്പു ചെയ്യണമെന്നു് കല്പിക്കപ്പെട്ടതാണെങ്കിൽ ആ സംഗതി രണ്ടു മാസത്തോളം ദീർഘിപ്പാൻ ഇടയുണ്ടോ എന്നും ഇതിനെപ്പററി എഴുതിയിരുന്ന സഭാതാരക സ്ഥലത്തെത്തിയതിന്റെ അടുത്ത ആഴ്ച തന്നെ കുട്ടിയെ സ്നാനപ്പെടുത്തുന്നതിനിടയായതു് എന്തുകൊണ്ടായിരിക്കുമെന്നും വായനക്കാർ ആലോചിക്കട്ടെ. തന്റെ കുഞ്ഞിനെ വെള്ളവും മൂറോനും ഇല്ലാതെ സ്നാനപ്പെടുത്തിയെന്നും അച്ചന്മാർ ഇനിയും സ്നാനപ്പെടുത്തുകയില്ലെന്നു പറയുന്നെന്നും ഇതുകൊണ്ടു തനിക്കു വല്ല ദോഷവും വരുമൊ എന്നും പറഞ്ഞു് പ്രസ്തുതകുട്ടിയുടെ അമ്മ തെരുവു് നീളെ മുറവിളി കൂട്ടുന്നതായി മിസ്റ്റർ സി. എം. വറുഗീസ് സാക്ഷിച്ചു. ഇത്ര പരസ്യമായ ഒരു സംഗതിയിൽ മിസ്റ്റർ വറുഗീസിനെ പോലെ അവസ്ഥയിലിരിക്കുന്ന ഒരാൾ അനാവശ്യമായി കള്ളം പറയുമെന്നു് വിശ്വസിപ്പാൻ അധികം ആളുകൾ ഉണ്ടാകുമെന്നു് തോന്നുന്നില്ല, ബാവാ ചില പ്രാർത്ഥനകൾ ചൊല്ലി കുട്ടിയുടെ മേൽ സ്ലീബാ വരച്ചു് അതിനെ പേരു വിളിച്ചപ്പോൾ അതു മാമോദീസാ ആണെന്നു് അവിടുന്നു ഉദ്ദേശിച്ചിട്ടില്ലായിരിക്കാം. എന്നാൽ അതു കണ്ടുനിന്ന ഇടവകപ്പട്ടക്കാരൻ അങ്ങിനെ മനസ്സിലാക്കിയതുകൊണ്ടായിരിക്കണം കുട്ടിയെ സ്നാനപ്പെടുത്തുന്നതിനു് അദ്ദേഹം വിസമ്മതിച്ചതു്. ഏതായാലും താരക അത്രയും പറഞ്ഞതുകൊണ്ടു ആ കുട്ടിക്കു മാമോദീസാ ലഭിച്ചു തള്ളയുടെ സങ്കടവും തീൎന്നു.

---

യാക്കോബായ പാത്രിയർക്കീസ് അവർകളുടെ പുതുപ്പള്ളിപ്പള്ളി സന്ദർശനത്തെയും മററും സംബന്ധിച്ചു് പുതുപ്പള്ളിൽ നിന്നു് മാന്യനായ ഒരാൾ ഒരു ദീർഘലേഖനം ഞങ്ങൾക്കു അയച്ചിരിക്കുന്നു. ലേഖകൻ വിവരം സൂക്ഷ്മമായി അറിഞ്ഞ ആളാണു്. പേരു തൽക്കാലം വെളിപ്പെടുത്തുവാൻ അനുവദിച്ചിട്ടില്ലാത്തതുകൊണ്ടും വിസ്തരഭയംകൊണ്ടും ആ ലേഖനത്തിന്റെ ചുരുക്കം മാത്രമെ ഇവിടെ പ്രസിദ്ധപ്പെടുത്തണമെന്നു വിചാരിക്കുന്നുള്ളു. ആവശ്യപ്പെട്ടപ്പോൾ ലേഖകന്റെ പേരു വെളിപ്പെടുത്തുന്നതിനു് അദ്ദേഹം സമ്മതിച്ചിട്ടുണ്ടു്. ഈ ലേഖനത്തിൽ പറയുന്ന സംഗതികൾ ഇരുകക്ഷിയിലും ഉൾപ്പെട്ടവരായ പലരിൽ നിന്നും ഞങ്ങൾ കേട്ടിട്ടുള്ളതാണു്. ' പ്രസ്തുതപള്ളിയുടെ കൈക്കാരന്മാർ പള്ളിമുതൽ അപഹരിച്ചു എന്നും മററും കാണിച്ചു് ഇടവകക്കാർ ബാവായുടെ മുമ്പാകെ ഒരു ഹർജ്ജി കൊടുത്തു. ബാവായോടുകൂടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളും ഉണ്ടായിരുന്നു. മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ഹർജ്ജി വിചാരണ ചെയ്കയും ആവശ്യപ്പെട്ടാൽ ബാവാ അതിന്റെ അപ്പീൽ കേൾക്കയും ചെയ്താൽ മതിയെന്നും ചിലർ അഭിപ്രായപ്പെട്ടു. അപ്പോൾ ബാവായുടെ മുഖഭാവം മാറി. പാത്രിയർക്കീസിനെക്കാളും അധികാരം ആർക്കാണു്. തുർക്കിരാജ്യത്തെക്കാളും പരിഷ്കാരം എവിടെയാണു് ? മലങ്കര മെത്രാൻ എന്നൊരു സ്ഥാനം ആവശ്യമില്ല എന്നിങ്ങനെ വളരെ ഗൌരവമായി സംസാരിച്ചശേഷം അല്പസമയം മൌനമായിരുന്നു. വീണ്ടും ബാവാ പറഞ്ഞതാവിതു:— ഈ ഇടവകയെ പാത്രിയർക്കീസു നേരിട്ടു ഭരിക്കുന്നതാണു്. മററാർക്കും നിങ്ങളുടെ മേൽ അധികാരമുണ്ടായിരിക്കയില്ല. അതു നിങ്ങൾക്കു മററു പള്ളിക്കാരെക്കാൾ ഒരു ശ്രേഷ്ഠത ആയിരിക്കും. ഒടുവിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളോടു ബാവാ കഠിനമായി കോപിച്ചു് അദ്ദേഹത്തെ ഒട്ടു വളരെ "ബഖയാർ" എ

ന്നു വിളിക്കയും മത്ത്യൂസ് അത്താനാസ്യോസിനെ ബലയാർ എന്നു വിളിച്ചെങ്കിലും വാസ്തവമായ ബലയാർ നീയാണെന്നു് പറകയും ചെയ്തശേഷം മെത്രാപ്പോലീത്താ അവർകൾക്കു യാത്ര പറഞ്ഞു. അദ്ദേഹം പുതുപ്പള്ളിൽനിന്നു പോയി. ഇതു് ഒരു അവസാനയാത്ര പറച്ചിൽ പോലെയാണു് കഴിച്ചതു്.

---

മിസ്റ്റർ ററി. പി. ഫിലിപ്പ്. ബി.എ. മണ്ണാർകുടിഫിൻലെ കോളജും സുവിശേഷവേലയും എന്ന വിഷയത്തെക്കുറിച്ചു താഴെ വരുന്നപ്രകാരം എഴുതിയിരിക്കുന്നു. ഈ കോളജ് വെസ്ലിയൻമിഷ്യനാൽ നടത്തപ്പെടുന്ന ഒരു കോളജാണ്. ഈ സ്കൂളിൽ നടക്കുന്ന ക്രിസ്തീയവേലയെപ്പററി സ്വല്പം എഴുതുന്നതു പലക്കും സന്തോഷാവഹം ആയിരിക്കുമെന്നു വിചാരിച്ചു എഴുതിക്കൊള്ളുന്നു. മാന്നാർഗുഡി എന്ന സ്ഥലം ബ്രാഹ്മണരുടെ ശക്തിയുള്ള സ്ഥലമാണ് ഈ കോളജിൽ പഠിക്കുന്ന കുട്ടികളിൽ മുക്കാൽ ഭാഗവും ബ്രാഹ്മണരാണ്. ഈ സ്കൂളിലുള്ള അദ്ധ്യാപകന്മാരിലും അധികംപേർ ബ്രാഹ്മണരാണ്. രണ്ടുവർഷങ്ങൾക്കുമുമ്പു ഈ കോളജിൽ Vice Principal ആയിട്ടു നന്നാചെറുപ്പക്കാരനായ ഒരു സായ്പ് വന്നു. ചെറുപ്പക്കാരനെങ്കിലും താൻ ആത്മികത്തിൽ വളർച്ചയുള്ളവനും അതിതീക്ഷ്ണതയുള്ളവനും ആണ്. F. A. Class മുതൽ Fourth Form വരെയുള്ള ക്ലാസുകളിൽ തനിക്കു ജോലിയുണ്ട്. തന്റെ ജീവിതഉദ്ദേശത്തെ സഫലീകരിക്കേണ്ടതിനു താൻ വന്ന നാൾ മുതൽ F. A. Class മുതൽ First Form വരെയുള്ള കുട്ടികളുടെ ഇടയിൽ സ്നേഹത്തോടും സന്തോഷത്തോടും കലർന്നുതുടങ്ങി. പന്തുകളികളിൽ താനും കുട്ടികളോടു ചേർന്നു കളിച്ചു. ഇങ്ങനെ ഏറെനാൾ ചെല്ലുന്നതിനു മുമ്പു പല കുട്ടികളുടെയും ഹൃദയത്തെ താൻ ആകർഷിച്ചു. കുട്ടികൾ തന്റെ മുറിയിൽ തടസ്സമെന്യേ ചെല്ലുന്നതിനും സംസാരിക്കുന്നതിനും താൻ അനുവാദം നൽകി. ഇതേസമയത്തുതന്നെ ഇവരിൽ പലരിലും തന്റെ ക്രിസ്തീയവേലയേയും താൻ ആരംഭിച്ചു. ഞായറാഴ്ചദിവസങ്ങളിൽ ഇഷ്ടമുള്ള കുട്ടികൾ തന്റെ മുറിയിൽ കൂടുകയും അവരോടൊരുമിച്ചു വേദപുസ്തകം വായിക്കയും പാട്ടുകൾ പാടുകയും ചെയ്തുവന്നു. ഇങ്ങിനെയുള്ള യോഗങ്ങളിൽ കൂടുന്നവർ ഇരുപതോളം വർദ്ധിച്ചു. ഇവരിൽ ചുരുക്കം ചിലർ ഒരുമിച്ചു ചിലപ്പോൾ എല്ലാം താൻ പ്രാർത്ഥിക്കയും ചെയ്തുവന്നു. സ്വല്പനാൾ കഴിഞ്ഞശേഷം ഇവരിൽ അഞ്ചആറുപേർ ക്രിസ്തുവിനെ തങ്ങളുടെ രക്ഷിതാവായിട്ടു രഹസ്യത്തിൽ സ്വീകരിച്ചു. എന്നാൽ കഴിഞ്ഞയാണ്ടു അവസാനത്തിൽ ഈ യോഗത്തെക്കുറിച്ചു ഇവിടെയുള്ള ഹിന്ദുക്കളിൽ പലക്കും മനസ്സിലായി. അവർ അതിനെ തടഞ്ഞു. അതിൽ ഉൾപ്പെട്ട കുട്ടികളെ പലവിധത്തിൽ ഉപദ്രവിച്ചുതുടങ്ങി. ഉപദ്രവാധിക്യം ഉണ്ടായിരുന്ന യൌവനക്കാരിൽ രണ്ടുപേർ കൂടി ആലോചിച്ചു ഒരു ദിവസം മദ്രാസിലേക്കു അവർക്കുള്ളവർ ആരും അറിയാതെ ഓടിപ്പോയി എന്നാൽ തീവണ്ടിയിൽവച്ചു അവരെ പരിചയമുള്ള ബ്രാഹ്മണർ കണ്ടു പിടികൂടി. ഒരാളെ പലവിധത്തിൽ അവർ ഉപദ്രവിച്ചു. അവനെ തുപ്പുകയും ചെരിപ്പുവച്ചു തൊഴിക്കയും എല്ലാം ചെയ്തു. എന്നാൽ തന്റെ കർത്താവിനായിട്ടു ഈ കഷ്ടതകളെ എല്ലാം താൻ ക്ഷമയോടു സഹിച്ചു. ഇതിനിടയിൽ ഇവിടെയുള്ള ഹിന്ദുക്കൾ ബഹളം കൂട്ടി രാത്രിയിൽ ഇവിടുത്തെ പള്ളിക്കു തീവച്ചു. ഈ കുട്ടികൾ രണ്ടുപേരും തിരികെ അവരുടെ കൈയ്യിൽപെട്ടതിന്റെ ശേഷം അവരെ പലവിധത്തിൽ ഉപദ്രവിച്ചു. എന്നാൽ മിഷ്യനറിമാരുടെ സഹായത്താൽ ഒരാൾ വീണ്ടും രക്ഷപ്പെട്ടു ആറാം തിയതി ഞായറാഴ്ച കരൂർ എന്ന സ്ഥലത്തുവച്ചു ജ്ഞാനസ്നാനം ഏററു. മററവൻ മൈനർ ആയതിനാൽ മിഷ്യനറിമാർ ഒന്നും ചെയ്യുന്നതിനു സാധിക്കയില്ല. എന്നാൽ രണ്ടുവർഷം കഴിഞ്ഞു താൻ ക്രിസ്ത്യാനിയാകും എന്നു തനിക്കുള്ളവരോടു ധൈര്യമായിട്ടും താൻ പറഞ്ഞു. ആ കുട്ടി ഈ പട്ടണത്തിൽ തന്നെയുണ്ട്. അവനും ഞാനും ചിലപ്പോൾ എല്ലാം ഒരുമിച്ചു സംസാരിക്കുന്നുണ്ട്. ഒരു ദിവസം ഞങ്ങൾ ഒരുമിച്ചു പ്രാർത്ഥിച്ചു. അവന്റെ വിശ്വാസവും ധൈര്യവും അ

തിശയനിയമാണ്. യോഗത്തിൽ കൂടിവന്ന മുക്കാൽപങ്കു കുട്ടികളും രഹസ്യത്തിൽ സാക്ഷിനെ കാണുകയും, പ്രാൎത്ഥിക്കയും സ്ഥിരമായി നില്ക്കയും ചെയ്യുന്നു. സഹോദര ക്രിസ്ത്യാനികളായ നമ്മുടെ യൌവനക്കാർ ഇങ്ങിനെയുള്ള സ്കൂളുകളിൽ അദ്ധ്യാപകന്മാരായിരുന്നാൽ ചെയ്യാവുന്ന വേലെക്കു ഇതൊരു പ്രത്യക്ഷ ദൃഷ്ടാന്തമാണ്. തങ്ങളുടെ ജീവിതത്തിനു വളൎച്ചയും അനേക ആത്മാക്കൾക്കു രക്ഷയും ഉണ്ടാകുന്നതിനു സംഗതിയാകും. ഈ നല്ലവേല തടസ്സമെന്യേ നടക്കുന്നതിനു നമ്മുടെ സമുദായത്തിലുള്ള ദൈവമക്കളായ എവരുടെയും പ്രാൎത്ഥനയെ ആവശ്യപ്പെട്ടുകൊള്ളുന്നു.



## "ഇൻഡ്യാജാത്യൈകസുവിശേഷസംഘം"

### മൺഗോമറിയിലെ വേല.

നാല്പതിൽ കുറയാതെ ആളുകൾ ഡോക്ടർ ദിനനാഥന്റെ അടുക്കൽ ദിവസംപ്രതി ചികത്സക്കു വരുന്നു. ദിനനാഥൻ സന്തോഷത്തോടും താല്പൎയ്യത്തോടുംകൂടി അവരെ നോക്കുന്നു. അദ്ദേഹത്തിന്റെ ദയാശീലം ചുററുപാടുമുള്ള ജനങ്ങളുടെ വിശ്വാസത്തെ സമ്പാദിച്ചിരിക്കുന്നു. ചികത്സക്കായി ആശുപത്രിയിൽ വരുന്നവർ തങ്ങൾക്കുള്ള നന്ദിയെ പ്രദൎശിപ്പിച്ചു തുടങ്ങിയിരിക്കുന്നു. പാവങ്ങൾക്കായി വെച്ചിരിക്കുന്ന വഞ്ചിയിൽ ദീനക്കാർ ഒന്നൊ രണ്ടോ നാണയങ്ങൾ ഇടാറുണ്ട്. ഇരുപതു ദിവസംകൊണ്ട് ഈവിധത്തിൽ ൧ രൂപാ വന്നുചേൎന്നു. സൎക്കാർ ഉദ്യോഗസ്ഥനായ അശ്രാഫ് ആലി എന്ന മുഹമ്മദൻ ജ്ഞാനസ്നാനത്തിന്നായി ഒരുങ്ങിയിരിക്കുന്നു.

### സംഘത്തിന്റെ ധനാവസ്ഥ.

ഇൻഡ്യാ ജാത്യൈക സുവിശേഷസംഘത്തിന്റെ ഈ ആണ്ടത്തെ വേലക്കു ആവശ്യമുള്ള പണം താഴെ കാണുന്ന പ്രകാരമാകുന്നു. ഈ ആണ്ടുവരെ മൺഗോമറി ജില്ലയിൽ ഒരു വേലസ്ഥലമെ ഉണ്ടായിരുന്നുള്ളു. ഇപ്പോൾ മൂന്നു വേലസ്ഥലങ്ങളുണ്ട്. ബേസിൽസിംഗ് ആദ്യം എടുത്ത സ്ഥലമായ ഫാസ്ഉബാദിൽ താമസിച്ചു വേല ചെയ്തുവരുന്നു. വില്യംസ് അതിനെക്കാൾ കുറെക്കൂടി പ്രാധാന്യമുള്ളതും ഉയൎന്നുവരുന്നതുമായ പാക പട്ടണത്തിലേക്ക് മാറിയിരിക്കുന്നു. ദിനനാഥൻ തന്റെ ആശുപത്രി ഒക്കാറ എന്ന സ്ഥലത്തു സ്ഥാപിച്ചിരിക്കുന്നു. ഒഴിച്ചുകൂടാത്ത ചെലവുകൾക്കായി തന്നെ വേണ്ടിവരുന്ന സംഖ്യ ൩൭൦൦ രൂപയാണ്.

ഒക്കാറിൽ പ്രതിദിനം വൎദ്ധിച്ചുകൊണ്ടിരിക്കുന്ന ഒരു വലിയ പുരുഷാരത്തിന്റെ ചുമതല സംഘത്തിന്നുണ്ട്. ൩൧ ഗ്രാമങ്ങളോളം സന്ദൎശിക്കുന്നതിനു ശേഷിയുള്ള ഒരു മിഷ്യനറിയും അനേകം സഹായകന്മാരും ആവശ്യമുണ്ട്. ഇവിടത്തെ ആവശ്യങ്ങൾക്കായി ൩൬൦൦ രൂപാ ആണ് വേണ്ടിയതു. ഓമല്ലൂറിലെ വേലക്ക് ൧൨൦൦ രൂപ ആവശ്യമുണ്ട്. ൫൦൦ രൂപ കൎജാത്തിലെ വേലക്ക് ചെലവിടുന്നതു വെറും ക്ഷാമനിരക്ക് മാത്രമാണ്. വടക്കേ കൎന്നാടകത്തെ സിറിയൻ മിഷ്യന്ന് ആയിരത്തഞ്ഞൂറു രൂപാ വേണ്ടിയിരിക്കുന്നു. ജനറൽ സെക്രട്ടറി മുതലായവരുടെ ശമ്പളം ആദിയായ വകക്ക് ൨൭൦൦ രൂപയും ഇങ്ങനെ ൧൩൧൦൦ രൂപ വേണ്ടിയിരിക്കുന്നു. പ്രൊവിൻഷ്യൽ കമ്മട്ടിക്കാരുടെ കണക്കിൻപ്രകാരം ഇതിൽ കൂടുതൽ ആവശ്യമുണ്ട്. അത്യാവശ്യമുള്ള ചെലവുകൾക്കു വേണ്ടി വരുന്ന സംഖ്യമാത്രമാണ്. മേൽ കണക്കാക്കിയിരിക്കുന്നതു്. സംഘത്തിന്റെ സാധാരണ വരവ് ഇപ്രകാരമാണ്. കഴിഞ്ഞാണ്ട് ആകെ ൩൩൦൦ രൂപയെ വരവുള്ളു. ഇതു തലേ ആണ്ടത്തെ വരവിനെക്കാൾ ൫൦൦ രൂപാ കൂടുതലാണ്. ഈ നിരക്ക് അനുസരിച്ചു ഈ ആണ്ടത്തെ വരവ് ൩൭൦൦ രൂപയെ ആയിരിക്കു. സിറിയൻ മിഷ്യന് വേണ്ടി വരുന്ന ൧൫൦൦ രൂപ സുറിയാനി സഭ കൊടുക്കുമെന്നാണ് ജാത്യൈകസംഘം ആശിക്കുന്നതു്. ഇതും കൂട്ടിയാൽ ആകെ ൫൨൦൦ രൂപയോളമെ വരികയുള്ളു. സംഘത്തിന്

വേണ്ടതിൽ ൪൭൦൦ രൂപ കൂടുതൽ ഉണ്ടാകേണ്ടിയിരിക്കുന്നു. ഇപ്രകാരമാണ് ജാത്യൈകസംഘത്തിന്റെ കോശസ്ഥിതിയിരിക്കുന്നത്. പ്രതിമാസം ൧൦ രൂപവീതം കൊടുക്കുന്ന നാലു പേരുണ്ട്. ഒരു തമിഴനും ഒരു തെലുങ്കകാരനും ഒരു പഞ്ചാബുകാരനും ഒരു സുറിയനുമാണ്. ഇവർ ആരും ചെന്നു ചോദിക്കാതെ മാസംതോറും മണിയോർഡർ അയക്കയാണ്. ഇവരെക്കാൾ ധനികരായിട്ടുള്ള സംഘാംഗങ്ങൾ പത്തിൽ കുറയാതെയുണ്ട്. അഞ്ചു രൂപ കൊടുക്കുന്നവരുടെ സംഖ്യ ഇതിലും അധികമാണ്. ൫ രൂപാ വീതം കൊടുക്കാൻ കഴിക്കുന്നവർ ഈ ഭാരതഭൂഖണ്ഡത്തിൽ ൨൦ ആളുകളെങ്കിലുമില്ലയൊ? ദൈവം സമ്പത്തുകൊണ്ട് അനുഗ്രഹിച്ചിരിക്കുന്നവർ കൈ തുറന്നു കൊടുക്കാതെയിരുന്നാൽ പ്രതിമാസം ൧൦൦൦ രൂപായിൽ അധികം വേണ്ടി വരുന്നതു എങ്ങനെയുണ്ടാവാൻ കഴിയും?

മനസ്സുള്ളിടത്തു വഴിയുമുണ്ട്.

൧. സാമൽകോട്ട് എന്ന സ്ഥലത്തുള്ള ഹൈസ്കൂളിലെ കുട്ടികൾക്കു ഒരു വർജ്ജനാചാരമുണ്ട്. ഈ ആഴ്ചയിൽ രണ്ടു പ്രാവശ്യം കഞ്ഞികുടിക്കയും ഇറച്ചി ഉപേക്ഷിക്കയും ചെയ്യുതിൽ നിന്നുണ്ടായ പണം ജാത്യൈകസംഘത്തിനുള്ള ധനശേഖരത്തിനു കൊടുത്തു. പല കുടുംബങ്ങളും തങ്ങൾക്കുള്ള ഒരു ദിവസത്തെ ഭക്ഷണച്ചിലവു കൊടുത്തു. ഇങ്ങനെ ൨൦ ക വൃണ ശേഖരിക്കുന്നതിന് അവക്കു പ്രയാസമുണ്ടായില്ല.

൨. നീമക്ക് അനാഥശാലയിലെ പെൺകുട്ടികൾക്ക് ആഴ്ചയിൽ നാലു പ്രാപ്രാവശ്യം കൂട്ടാൻ മോരുണ്ടായിരുന്നതിൽ ഒരു പ്രാവശ്യത്തേതു ഉപേക്ഷിച്ചു ഒരു രൂപാ സമ്പാദിച്ചു ജാത്യൈകസംഘത്തിന് കൊടുത്തു.

൩. ചിലസ്ഥലങ്ങളിൽ സ്ത്രീകൾ ഒരുമിച്ചു ചേന്നു തുണിവാങ്ങിച്ചു ഉടുപ്പുകൾ മുതലായതു ഉണ്ടാക്കി വിററു ലാഭം ജാത്യൈകസംഘത്തിന് കൊടുക്കുന്നു. ഇങ്ങനെയുള്ള സ്ത്രീസംഘത്തിന് ഡോർക്കാസു ക്ലാസു എന്നു പറയപ്പെടുന്നു. കോഴിക്കോട്ടെ ഡോർക്കാസു ക്ലാസു ഡിസംബറിൽ ൧൦ രൂപായും കോട്ടയത്തെ ഡോർക്കാസ് ക്ലാസു ജനുവരിയിൽ ൧൨ ക ൨ ണയും ജാതൈകസംഘത്തിനു കൊടുത്തിരിക്കുന്നു.

൪. കോട്ടയം മാർത്തോമ്മാ സിമ്മനാരി ബോർഡിംഗ ഹൌസിലെ കുട്ടികൾ മൂന്നുനോമ്പിൽ ഇറച്ചി വർജിച്ചു അതിൽ നിന്നുള്ള ലാഭം ൧ രൂപാ എൻ. എം. എസ. സിറിയൻ മിഷ്യനറിയായ മസ്റ്റർ പി. ഒ. ഫിലിപ്പിനെ ഏല്പിച്ചിരിക്കുന്നു.

ഇങ്ങനെ ഈ നാട്ടുകാൎക്കു എല്ലാം കൊടുക്കാൻ സാധിക്കയില്ല. കോഴിവളത്തുക പശുവിനെ വളത്തുക കാകറി കൃഷിചെയ്യുക ബുക്കബയിൻഡ് ചെയ്യുക വർജ്ജന ആചരിക്ക ഇങ്ങനെയെല്ലാം ചെയ്തു ധാരാളം പണം സമ്പാദിച്ചു ജാത്യൈകസംഘത്തിനു കൊടുപ്പാൻ നമ്മുടെ നാട്ടിലുള്ളവൎക്കു സാധിക്കയില്ലെ. എല്ലാ ഇടവകകളിലും ഡോർക്കാസു ക്ലാസുകൾ ഏർപ്പെടുത്താൻ അവിടങ്ങളിലുള്ള സ്ത്രീകൾക്കു സാധിക്കയില്ലെ. നോമ്പിൽ ഹാശ്ശായുടെ ആഴ്ച നമ്മുടെ ആളുകളെല്ലാം വർജന ആചരിച്ചാൽ ഒരു നല്ല സംഖ്യ ശേഖരിക്കാൻ കഴിയുമെന്നുള്ളതിനു തൎക്കമില്ല.



ടിയിൽ നിന്നും വ്യാവൎത്തിച്ചറിവാൻ പ്രയാസമില്ലെന്നു കണ്ടിരിക്കുന്നു. ഈ വിഷയത്തെ കുറിച്ച് വേണ്ടുന്ന അറിവുകൾ ടി തോട്ടം മാനേജർ തന്നോടു ചോദിക്കുന്നവൎക്കു പറഞ്ഞു കൊടുപ്പാൻ സന്തോഷമുള്ളവനായിരിക്കുന്നു. നല്ല കൊടി വളൎത്തുന്നതിനു വേണ്ടപോലുള്ള ശ്രമം തന്നെ ചീത്തകൊടി വളൎത്തുന്നതിനും വേണ്ടിവരുന്നു. അങ്ങനെയെങ്കിൽ കുറെ കൂടി സൂക്ഷ്മം പ്രയോഗിച്ചു നല്ല ജാതികൊടി തെരഞ്ഞെടുത്തു നടുന്നതും കൊണ്ട് കൂടുതൽ വിളവ് പ്രതിവത്സരം ലഭിക്കുന്നതു ആദായകരമല്ലെ. നല്ല ജാതി കൊടിതന്നെ എപ്പോഴും തെരെഞ്ഞെടുക്കണം. കൊടിയുടെ ചുറവും ആണ്ടുതോറും കുറേശ്ശെ കിളക്കണം. തോട്ടത്തിൻെറ ഇതര ഭാഗങ്ങളിൽനിന്നും ചവറും വീടിൻെറ ചുറവും കിടക്കുന്ന കുപ്പയും കൊടി ഇട്ടിരിക്കുന്ന മരത്തിനു ചുറവും കൂട്ടിയിടണം. മലയാളത്തുള്ള നാട്ടുകാരേക്കാൾ യൂറോപ്യർ നല്ലമുളകു കൃഷിയിൽ അധികം ആദായം എടുക്കുന്നു എന്നറിയുന്നതു് സുഖകരമല്ലായിരിക്കും. കുരുമുളകു കച്ചവടത്തിൻെറ പ്രാധാന്യം ഇവിടെനിന്നും മാറിയിരിക്കുന്നതു് ഇൻഡ്യക്കു അശേഷം അഭിമാനഹേതുകമായിരിക്കുന്നില്ല.

സി. എ. ബാർബർ.
ഗവൎമ്മെൻറു സസ്യശാസ്ത്രജ്ഞൻ.

തിരുവിതാംകൂർ കൊച്ചി
ക്രൈസ്തവമഹാജനസഭ.

കൊച്ചിയിലും തിരുവിതാംകൂറിലുമുള്ള പല വകുപ്പുകാരായ ക്രിസ്ത്യാനികളുടെ ഇടയിൽ ഐകമത്യം സഹകരണം മുതലായവ വൎദ്ധിപ്പിക്കുന്നതിനും സമുദായസംബന്ധമായും ഇതര കാൎയ്യസംബന്ധമായും അത്യാവശ്യകങ്ങളായ സംഗതികളെ പൊതുവിൽ ആലോചിച്ചു തീൎച്ചപ്പെടുത്തി അപ്രകാരം നടത്തേണ്ടുന്നതിനും മറവുമായി ടി സംസ്ഥാനങ്ങളിലുള്ള ക്രിസ്ത്യാനികളുടെ ഒരു പൊതുയോഗം ഈയാണ്ടിൽ കൂടണമെന്നു തിരുവിതാംകൂർ കൊച്ചി ക്രിസ്ത്യൻ അസോസ്യേഷൻ ൧൦൮൯ ആഗസ്റ്റ മാസം ൧൬ാം നു കൂടിയ യോഗത്തിൽ വെച്ചു തീൎച്ചപ്പെടുത്തിട്ടുള്ളതാണ്.

ഈ യോഗം കോട്ടയത്തുവെച്ചു ഈയാണ്ടു മേമാസം ൩ാം തീയതിക്കു മേടമാസം ൨൧ാം തിയതി ചൊവ്വാഴ്ച നടത്തുന്നതിനു തീൎച്ചപ്പെടുത്തിയിരിക്കുന്നു.

തിരുവിതാംകൂറിലും കൊച്ചിയിലും എല്ലാ വകുപ്പിലുമുള്ള ക്രിസ്ത്യാനികളിൽ യോഗ്യന്മാരെന്നു കമ്മട്ടി അഭിപ്രായപ്പെടുന്ന എല്ലാവരേയും ഈ മഹായോഗത്തിലേക്കു ക്ഷണിക്കുന്നതാണ

തിരുവിതാംകൂർ ഹൈക്കോടതി വക്കീൽ ഇ. ജെ. ജോൺ ബി. എ. ബി. എൽ അവൎകൾ ഈ യോഗത്തിൻെറ അ

ദ്ധ്യക്ഷനായി ഇരിക്കാമെന്നു സമ്മതിച്ചിട്ടുണ്ട്. യോഗസംബന്ധങ്ങളായ സകല കാൎയ്യങ്ങളും നടത്തുന്നതിനു സ്ഥലത്തുള്ള മാന്യന്മാരിൽ ഏതാനുമാളുകളെ ചേൎത്തു ഒരു സ്വീകാരണക്കമ്മട്ടി ഏൎപ്പെടുത്തുകയും അതിൻെറ അദ്ധ്യക്ഷനായി സി. എം. എസ്. പ്രസ്സ സൂപ്രണ്ടായ മിസ്റ്റർ ജോൺചാണ്ടിയെ തിൎച്ചപ്പെടുത്തുകയും ചെയ്തിട്ടുണ്ട്.

സ്വീകരണക്കമ്മറ്റി പ്രസിഡെൻറിൻെറ സ്വാഗതപ്രസംഗവും അദ്ധ്യക്ഷൻെറ പ്രസംഗങ്ങളും കൂടാതെ താഴെപ്പറയുന്ന മഹാന്മാരുടെയും വിഷയങ്ങളിലും ഓരോ പ്രസംഗങ്ങളും ഉണ്ടായിരിക്കുന്നതാണ്.

൧. കൊച്ചി തിരുവിതാംകൂർ ക്രിസ്ത്യാനികളുടെ തൽക്കാലസ്ഥിതി ദിവ്യശ്രീ അയിരൂർ ചെറുകര സി. പി. പീലിപ്പോസ് കശീശാ അവർകൾ.

൨. ടി ക്രിസ്ത്യാനികളുടെ അവകാശക്രമത്തെപ്പററി ഒരു നിയമത്തിൻെറ ആവശ്യകത രാ രാ ഏ. പീലിപ്പോസ് എം. എ. ബി. എൽ. അവർകൾ.

൩. ടി ക്രിസ്ത്യാനികളുടെ ഇടയിൽ പരസ്പരസഹായസംഘങ്ങൾ ഏൎപ്പെടുത്തേണ്ടതിനെപ്പററി രാ രാ കെ. സി. മാമ്മൻമാപ്പിള ബി. എ. അവർകൾ.

മേല്പറഞ്ഞ പ്രസംഗങ്ങളെപ്പററി ഗണനീയന്മാരായ പല മഹാന്മാരുടെ അഭിപ്രായങ്ങളും വാദപ്രതിവാദങ്ങളും നടക്കുന്നതും ആവശ്യകങ്ങളായ തീരുമാനങ്ങൾ ചെയ്യുന്നതുമാണ്.

സമയം, സംഗതിവിവരം മുതലായവ ക്രമീകരിച്ചുള്ള കാൎയ്യപരിപാടി പിന്നാലെ പ്രസിദ്ധപ്പെടുത്തുന്നതാണ്.

യോഗത്തിൽ പ്രവേശം ടിക്കററുമൂലമായിരിക്കും.

യോഗത്തിൽ സംബന്ധിക്കുന്നവൎക്കു ഭക്ഷണാദികൾക്കുള്ള ഏൎപ്പാടുകൾ ചെയ്തിരിക്കും.

സഭവകച്ചെലവിലേക്കു മഹാന്മാരുടെ സംഭാവനകളെ സ്വീകരിക്കുകയും മഹാന്മാരോടു അൎത്ഥാപേക്ഷ ചെയ്യുകയും ചെയ്യുന്നതിനു നിശ്ചയിച്ചിട്ടുണ്ട്.

യോഗനടപടികൾ ഏററവും ഭംഗിയായും മംഗളമായും നടത്തി പൎയ്യവസാനിപ്പിക്കുന്നതിനു ക്രിസ്ത്യാനികളായ സകല ജനങ്ങളുടെ പ്രതിപത്തിയേയും സഹകരണത്തേയും ധനസഹായത്തേയും വിനയപൂൎവ്വം അപേക്ഷിച്ചുകൊള്ളുന്നു.

സെക്രട്ടറിമാർ { എൻ. ഇ. വറുഗീസ്
കെ. എം. മാത്തുള്ളമാപ്പിള

ദിവ്യനിക്ഷേപം ഈ മാസികയുടെ മാൎച്ചുമാസത്തെ ലക്കം അടുത്ത ആഴ്ചയിൽ മാത്രമെ പ്രസിദ്ധീകരിക്കുന്നതിനു ചില കാരണങ്ങളാൽ സാധിക്കയുള്ളു. കാരണങ്ങൾ നിക്ഷേപത്തിൽ കാണിച്ചിരിക്കുന്നതാണ്.